**മലങ്കരസഭ**

ലക്കം 10. പുസ്തകം 5

സെപ്റ്റംബർ 1995

Kottayam-686038



PATRON SAINT

**പത്രാധിപസമിതി**

പ്രസിഡണ്ട്:
ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ

വൈസ് പ്രസിഡണ്ട്:
പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ

ചീഫ് എഡിറ്റർ:
ഫാ. ഡോ. ജേക്കബ് കുര്യൻ
**Phone: Res: 568046**
**Office: 566526**

അംഗങ്ങൾ:
ഫാ. റ്റി. ജെ. ജോഷ്വാ
ഫാ. വി. എം. ജയിംസ്
ഫാ. ജി. ജോൺ
ഡോ. സാമുവൽ ചന്ദനപ്പള്ളി
അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ
ശ്രീ. പോൾ മണലിൽ

മാനേജർ:
ഫാ. റ്റി. ജി. സഖറിയാ
**Phone: 578 234**

മാനേജിംഗ് എഡിറ്റർ:
ഫാ. ജോൺ തോമസ്, കരിങ്ങാട്ടിൽ

# പത്രാധിപക്കുറിപ്പ്

## 'ഇത് വിശ്വാസത്തിൻെറ പ്രശ്നം' — തന്നെയെന്നു തോന്നുന്നു

**സു**പ്രീംകോടതി വിധിയുടെ പശ്ചാത്തലത്തിൽ അനുരഞ്ജന ശ്രമങ്ങൾ പുരോഗമിക്കുന്നു എന്നു പലരും പ്രത്യാശിച്ചിരുന്നു. വടക്കൻ പ്രദേശത്തുള്ളവരെ മനസിലാക്കുന്നതിലും പരിഗണിക്കുന്നതിലും കൂടുതൽ ആത്മാർത്ഥമായ ശ്രമം ഉണ്ടാകുവാൻ സമാധാനകാംക്ഷികളായ പലരും അവരുടെ കഴിവനുസരിച്ച് യത്നിക്കുകയും ചെയ്യുകയായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ ഭരണഘടനയുടെ ഏഴുപത്തൊന്നാം വകുപ്പിൻെറ ഭേദഗതി നിർദ്ദേശങ്ങൾ പാത്രിയർക്കീസ് വിഭാഗം സമർപ്പിച്ചിരിക്കുന്ന കാര്യങ്ങൾ സുപ്രീംകോടതിയുടെ പരിഗണനയിൽ ആകയാൽ അവയെക്കുറിച്ച് നേരിട്ട് പ്രതികരണങ്ങൾ നടത്തുവാൻ ആഗ്രഹിക്കുന്നില്ല. എന്നാൽ പത്രവാർത്തകൾ മുഖേനയും മററു രീതിയിലും മനസിലാക്കുന്നിടത്തോളം, പാത്രിയർക്കീസ് വിഭാഗത്തിൻെറ നേതൃത്വം അവകാശപ്പെടുന്നവരെങ്കിലും അനുരഞ്ജനമല്ല വിശ്വാസവൈപരീത്യമാണ് താല്പര്യപ്പെടുന്നത് എന്നു മനസിലാകുന്നു. അതുകൊണ്ട് നമ്മുടെ പ്രശ്നം വിശ്വാസത്തിൻെറ പ്രശ്നം തന്നെയെന്നു തോന്നുന്നു. വിശ്വാസത്തിൻെറ പ്രശ്നമായതിനാൽ, മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച മലങ്കരസഭ അതിൻെറ ഭരണഘടനയനുസരിച്ച് ഭരിക്കപ്പെടുവാൻ തക്കവണ്ണം, വിശ്വാസവ്യത്യാസമുള്ളവർ സ്വയം മാറിപ്പോകുന്നതായിരിക്കും അഭികാമ്യം. വി. കുർബാനയിൽ സംസർഗമുള്ള രണ്ടു സഭകൾ എന്ന നിലപാടിൽ രമ്യമായ ഒരു വേർപിരിയലിന് സാധ്യതയുണ്ടെന്നു വിചാരിച്ചവർക്കും, വിശ്വാസത്തിലുള്ള കാതലായ വ്യത്യാസം വ്യക്തമായതിനാൽ നിരാശ തോന്നുന്നു.

മലങ്കരസഭയ്ക്കു പുതിയ പേരും, അന്ത്യോഖ്യാ പാത്രിയർക്കീസിനു പുതിയ സ്ഥാനനാമവും, മാർത്തോമ്മാശ്ലീഹാ മലങ്കരസഭാ സ്ഥാപകനല്ലെന്ന പ്രഖ്യാപനവും ഒത്തുചേരുമ്പോൾ അതു വിശ്വാസവൈപരീത്യം തന്നെ. ഈ വിശ്വാസവൈപരീത്യത്തോട് അനുരഞ്ജനം വളരെ ദുഷ്കരമായി തോന്നുന്നു. എങ്കിലും, മനുഷ്യന് അസാധ്യമായത് ദൈവത്തിന് സാധ്യമായതിനാൽ, വിശ്വാസവൈപരീത്യത്തിൻെറ ദൂരവ്യാപകമായ ഭവിഷ്യത്തുകൾ മനസിലാക്കുവാനുള്ള വിവേകം ബന്ധപ്പെട്ടവർക്കുണ്ടാകും എന്നു പ്രതീക്ഷിക്കാം. കോടതിവിധികൾ നടപ്പിലാക്കുവാൻ നീതിപീഠങ്ങൾ ശുഷ്കാന്തി കാണിക്കുന്ന സാഹചര്യത്തിലും, ഭാരതത്തിൻെറ അഖണ്ഡതയെ ബാധിക്കുവാൻ കാശ്മീർ വിഘടനവാദത്തിനോ ഖലിസ്ഥാൻ വാദത്തിനോ സാധ്യമല്ലാത്ത പശ്ചാത്തലത്തിലും, ഈ പ്രതീക്ഷയ്ക്ക് വളരെ പ്രസക്തിയുണ്ട്.

**ഫാ. ഡോ. ജേക്കബ് കുര്യൻ**

# പരുമല പള്ളിയെ സഹായിക്കുക

## പ. കാതോലിക്കാബാവാ

കർത്താവിൽ പ്രിയരേ,

നിങ്ങളുടെ ഏവരുടെയും ക്ഷേമം ആരാഞ്ഞുകൊണ്ട് വളരെ സ്നേഹത്തോടും താല്പര്യത്തോടുംകൂടി സഭയിലുള്ള കുടുംബങ്ങളെയും അതിലെ ഓരോ വ്യക്തികളെയും സഭയുടെ അഭ്യുദയകാംക്ഷികളായ ഏവരേയും അറിയിക്കുന്നത്, നിങ്ങൾക്ക് എല്ലാവർക്കും വളരെ സന്തോഷമുള്ളതും, അനുഗ്രഹം പകർന്നുതരുന്നതുമായ പ്രത്യേക കാര്യമാണ് നിങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവരുവാൻ ഉദ്ദേശിക്കുന്നത്. .

പരുമല സെമിനാരി ഒരു പുണ്യസ്ഥലവും, അനേകായിരം തീർത്ഥാടകരെ ആകർഷിക്കുന്നതുമായ ദിവ്യസങ്കേതമാണ്. മഹാപുണ്യവാനായ പരുമല മാർ ഗ്രീഗോറിയോസ് പിതാവിന്റെ കബറിടം സ്ഥിതിചെയ്യുന്ന ദേവാലയം ജീർണ്ണിച്ച് അവിടവിടെയായി അററകുററങ്ങൾ ഉണ്ടായിതുടങ്ങി. മദ്ബഹായുടെ ആർച്ചുതന്നെ താങ്ങുകൊടുത്തു നിർത്തിയിരിക്കുകയാണ്. നമ്മുടെ മുൻഗാമിയായ പരിശുദ്ധനായ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാതിരുമേനിയുടെ കാലത്തുതന്നെ അതു പുതുക്കി വിപുലമാക്കുവാനുള്ള സംരംഭം തുടങ്ങുകയുണ്ടായി. അത് അതിന്റെ പൂർത്തീകരണത്തിലേക്ക് വരികയാണ്. ലോകസമ്മതനായ ചാൾസ് കൊറിയയാണ് ഇതിന്റെ ആർകിടെക്ററ്. 2500-3000 പേർക്ക് അകത്തുനിന്നുതന്നെ ആരാധനയിൽ സംബന്ധിക്കുവാൻ കഴിയും. നാലുകോടി രൂപയോളം ചെലവു വേണ്ടിവരും. 140 അടിയോളം താഴ്ചയിൽ നിന്നാണ് തൂണുകൾ വരേണ്ടത്. ഇടയ്ക്ക് ചെളിയായതുകൊണ്ട് മുകളിലത്തെ കെട്ടിടത്തിന്റെ ഭാരം താങ്ങുന്നതിന് ഇത്രയും ആഴത്തിൽ പോയെങ്കിലേ പററുകയുള്ളു എന്നാണ് വിദഗ്ധ അഭിപ്രായം. എല്ലാം പണിതുവരുമ്പോൾ ഒരു മനോഹരമായ കാഴ്ച അതിന്റെ ദിവ്യതയ്ക്ക് ഒത്തിണങ്ങികിട്ടുമെന്നാണ് നമ്മുടെയും പണിയിൽ സഹകരിക്കുന്ന എല്ലാവരുടെയും വിശ്വാസം. ആകയാൽ നിങ്ങൾ ഇടവകയിൽ നിന്ന് പൊതുവായും, ഇടവകാംഗങ്ങൾ വ്യക്തിപരമായും ആവോളം അങ്ങേയററം സംഭാവനകൾ അയച്ചുതന്ന് പരുമല തിരുമേനിയുടെ അനുഗ്രഹാശിസുകൾക്ക് പാത്രീഭൂതരാകണമെന്ന് ബലഹീനനായ നാം ഇതു മുഖാന്തിരം താല്പര്യപ്പെടുന്നു. തുകയെ സംബന്ധിച്ച് നാം പ്രത്യേകിച്ച് എഴുതുന്നില്ല.

## ഇതളുകളിൽ




ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

## സ്ലീബായുടെശേഷം ആറാം ഞായറാഴ്ച
## ഒക്ടോബർ 22

ലൂക്കോ: 18:18—27 (ഏവൻഗേലി)

നിത്യജീവിതാനുഭവം

നിത്യജീവനെ അവകാശമാക്കേണ്ടതിന് എന്തു ചെയ്യണം?

1) വീണ്ടും ജനിക്കണം. അതായതു പാപ ജീവിതത്തെ വിട്ടു മാനസാന്തരപ്പെട്ടിട്ടുള്ളവൻ ചെയ്യേണ്ടതായ അനന്തരനടപടി മാമ്മോദീസാ ഏൽക്കുകയാണ്. യോഹന്നാൻ സ്നാപകൻ നടത്തിയ പ്രകാരമുള്ള വെള്ളത്തിലെ മാമ്മോദീസാ മാനസാന്തരത്തിന്റെ ലക്ഷണമാണ്. നമ്മുടെ കർത്താവ് മാമ്മോദീസ സ്വീകരിച്ചപ്പോൾ വെള്ളത്തിലെ സ്നാനത്തിനുശേഷം പരിശുദ്ധാത്മാവു തന്റെമേൽ വസിക്കുന്നതായി കാണുന്നുണ്ട്. മാളികയിൽ വെച്ചു പെന്തിക്കൊസ്തു നാളിൽ ശ്ളീഹന്മാരുടെമേൽ ഇപ്രകാരം ആത്മാവ് വസിക്കുന്നുണ്ട്. അതാകുന്നു ആത്മാവിൽനിന്നുള്ള സ്നാനം. ഈ കൂദാശയേയത്രെ നാം ഇപ്പോൾ മൂറോനെന്നു സംബോധന ചെയ്യുന്നതും. (2) വെള്ളത്തിൽ നിന്നും ആത്മാവിൽനിന്നും വീണ്ടും ജനിച്ചതുകൊണ്ട് മാത്രമാകുന്നില്ല, അങ്ങനെ ജനിച്ചിട്ടുള്ളവന്റെ ലക്ഷണമെന്താണ്? വ്യഭിചാരം ചെയ്യരുത്, കൊലചെയ്യരുത്, മോഷ്ടിക്കരുത്, കള്ളസാക്ഷ്യം പറയരുത്, അപ്പനെയും അമ്മയെയും ബഹുമാനിക്കുക, എന്നിത്യാദി കല്പനകൾ അവൻ പാലിച്ചിരിക്കണം. അതായത് വീണ്ടും ജനിച്ചവൻ സന്മാർഗ നിരതനായിരിക്കണം. (3) ദൈവരാജ്യത്തിലെ ഒരംഗത്തിനു ദ്രവ്യാഗ്രഹം ഉണ്ടാകുവാൻ പാടില്ല. ആ പ്രമാണി ധനത്തോട് ആഗ്രഹമുള്ളവനായിരുന്നതിനാൽ 'ഇനി നിനക്കൊരു കുറവുണ്ട്. നിനക്കുള്ളതൊക്കെയും വിററു ദരിദ്രന്മാർക്കു പകുത്തുകൊടുക്കുക' എന്നു കർത്താവ് അവനോട് ഗുണദോഷിക്കുന്നു. 'സമ്പത്തുള്ളവർ ദൈവരാജ്യത്തിൽ കടക്കുക എത്ര പ്രയാസം! ധനവാൻ ദൈവരാജ്യത്തിൽ കടക്കുന്നതിനേക്കാൾ ഒട്ടകം സൂചിക്കുഴയിൽകൂടി കടക്കുന്നത് എളുപ്പം' എന്നത്രേ കർത്താവ് അരുളിച്ചെയ്തത്. ദൈവത്തെയും മാമ്മോനേയും ഒരുപോലെ സ്നേഹിക്കുന്നത് പ്രയാസമാകയാൽ മാമ്മോനോടുള്ള ആഗ്രഹം ദൈവരാജ്യത്തിലെ ജീവിതത്തെ ബാധിക്കുന്നു. (4) 'എന്നെ അനുഗമിക്ക' ദൈവരാജ്യത്തിലെ അംഗങ്ങൾ ക്രിസ്തുവിന്റെ അനുഗാമികളാകുന്നു. നിത്യജീവൻ ക്രിസ്ത്യാനികൾക്കു മാത്രമെ സിദ്ധിക്കുകയുള്ളു. മാനസാന്തരമോ വീണ്ടും ജനനമോ, ആത്മപ്രചോദനമോ, ധർമ്മ സംഹിതയുടെ പാലനമോ, ധനത്തോടുള്ള നിഷ്ക്കാമമോ, മാത്രം പോരാ, ക്രിസ്തുവിന്റെ അനുഗാമികൂടി ആയിരിക്കണം. അങ്ങനെയുള്ളവൻ മാത്രമേ നിത്യജീവനിലേക്ക് വന്നുചേർന്നിരിക്കുന്നുവെന്നു പറയുവാൻ കഴിയുകയുള്ളു. ക്രിസ്ത്യാനി ക്രിസ്തുവിനെ അനുഗമിക്കുന്നവനാകുന്നു. എല്ലാ കർമ്മത്തിലും ക്രിസ്തു അവന്

---

നിങ്ങൾ വേണ്ടതുപോലെ അങ്ങേയററം ചെയ്യുമെന്ന് നമുക്ക് വിശ്വാസമുണ്ട്. നിങ്ങൾ അയയ്ക്കുന്ന തുക ബലഹീനനായ നമ്മുടെപേർക്ക് കാതോലിക്കേററ് അരമന, ദേവലോകം പി. ഒ., കോട്ടയം—38 എന്ന വിലാസത്തിൽ അയച്ചുതരണം. അതിന്റെ രസീത് നമ്മുടെ ഒരു കല്പന സഹിതം അയച്ചു തരുന്നതാണ്. ഇത് ഒരു പ്രത്യേക അക്കൗണ്ട് ആയിട്ടു വരുന്നതും, ഇതിന്റെ ലിസ്ററ് സഭാ മാസികയിൽ അതാതു മാസം പരസ്യപ്പെടുത്തുന്നതുമാണ്.

പള്ളിപണി പൂർത്തിയാകുമ്പോൾ അതിന്റെ റിപ്പോർട്ട് ആയി പ്രസിദ്ധപ്പെടുത്തുന്ന പുസ്തകത്തിൽ നിങ്ങളുടെ സംഭാവന തുകയും പരസ്യപ്പെടുത്തുന്നതാണ്. ചെക്ക് ആയിട്ടോ, ഡ്രാഫ്ററ് ആയിട്ടോ പണം അയച്ചുതരാവുന്നതാണ്. നിങ്ങളുടെ കാഴ്ച സ്വർഗ്ഗത്തിൽ കൈക്കൊള്ളപ്പെട്ടതായിരിക്കും; ഒരു സംശയവുമില്ല. പരുമല തിരുമേനിയുടെ പ്രാർത്ഥനയും അനുഗ്രഹാശിസുകളും നിങ്ങൾക്ക് കോട്ടയായിരിക്കട്ടെ. നിങ്ങളുടെ സംഭാവനകൾ സ്വർഗ്ഗത്തിൽ കൈക്കൊണ്ട് ആ ഇടവകയെയും വ്യക്തിപരമായി സംഭാവനകൾ അയച്ചുതരുന്ന ഓരോരുത്തരെയും അവരുടെ കുടുംബങ്ങളേയും ദൈവം അനുഗ്രഹിക്കട്ടെ. നിങ്ങളെല്ലാവരെയും ബലഹീനനായ നാമും പ്രാർത്ഥനയിൽ ഓർക്കുന്നു. കർത്താവിൽ നമ്മുടെ സ്നേഹവും ആശിസുകളും.

ദൃഷ്ടാന്തമായിരിക്കണം. അവന്റെ ജീവിതം ക്രിസ്തുവിന്റെ ജീവിതംപോലെയായിരിക്കണം ക്രിസ്തുവിനെ അവന്റെ ജീവിതം കൊണ്ട് മറ്റുള്ളവർക്കു കാണിച്ചുകൊടുക്കണം.

## സ്ലീബായുടെശേഷം ഏഴാം ഞായറാഴ്ച ഒക്ടോബർ–29

ലൂക്കാ: 12:49–59 (പ്രഭാതത്തിന്റെ ഏവൻഗേലി)

### കുരിശില്ലെങ്കിൽ കിരീടവുമില്ല

സുവിശേഷ ഘോഷണഫലമായി മാനസാന്തരപ്പെടുന്ന പലർക്കും പ്രത്യേക അനുഭവങ്ങൾ തന്നെ ഉണ്ടാകാം. ഒരു ഭവനത്തിൽതന്നെ വിശ്വാസികളും അവിശ്വാസികളും ഉണ്ടായേക്കുമെന്നുള്ളതിനാൽ അന്തഃഛിദ്രങ്ങളും മാത്സര്യങ്ങളും ഉത്ഭൂതമാകും. അന്യോന്യം ഇടഞ്ഞിട്ട് സഹോദരൻ സഹോദരനേയും അപ്പൻ മകനേയും മരണത്തിന് ഏല്പിക്കും. അമ്മയപ്പന്മാർക്കെതിരായി മക്കളെഴുന്നേല്ക്കും. തൽഫലമായി സമാധാനത്തിനു പകരം വാളുണ്ടാകും.

എന്നാൽ കഷ്ടപ്പാടുകളും പ്രയാസങ്ങളും കർത്താവിന്റെ പന്ത്രണ്ട് ശിഷ്യന്മാർക്കും അവരുടെ സുവിശേഷ പ്രഘോഷണം വഴിയായി ക്രിസ്തുഭക്തരായിത്തീർന്നിട്ടുള്ളവർക്കും മാത്രമല്ല നേരിട്ടിട്ടുള്ളത്. പ്രത്യുത അന്നു മുതൽ ഇന്നയോളം ക്രിസ്തുമതത്തെ പോഷിപ്പിക്കുന്നവരും അതിനെ ആശ്ലേഷിക്കുന്നവരുമായ അനേകരുടെ അനുഭവം ഇതുതന്നെയാണ്. അതിന്റെ കാർക്കശ്യം ഇപ്പോൾ തുലോം കുറഞ്ഞിട്ടുണ്ടെങ്കിലും ക്രിസ്ത്യാനികൾ പല സ്ഥലങ്ങളിലും അനുഭവിക്കുന്ന അസമത്വങ്ങൾ കുറവല്ല. കുടുംബഭ്രഷ്ട്, ധനനഷ്ടം, സാമൂഹ്യ ബഹിഷ്കരണം രാഷ്ട്രീയാസമത്വങ്ങൾ ആദിയായവ ഇന്നും പല ക്രൈസ്തവരുടെയും അനുഭവമാണ്. ഇങ്ങനെയുള്ള വിപരീതാനുഭവങ്ങൾ ഗുരു തന്നെ വിഭാവനം ചെയ്തിട്ടുള്ളതിനാൽ ആർക്കും അതേപ്പറ്റി നൈരാശ്യമോ വിരോധഭാവമോ തോന്നേണ്ടതില്ല.

ഈ സാഹചര്യത്തിൽ കർത്താവിനോടും ദൈവരാജ്യത്തിനോടുമുള്ള നമ്മുടെ മനോഭാവം എങ്ങിനെയിരിക്കുന്നുവെന്നു പരിശോധിച്ചു നോക്കേണ്ടതാണ്. ക്രിസ്തുവിനോടുള്ള നമ്മുടെ ഭക്തിക്കു നാം പ്രഥമ സ്ഥാനം കല്പിച്ചിട്ടുണ്ടോ? നമ്മുടെ കുടുംബത്തോട് എത്ര ഉററവേഴ്ചയാണു നമുക്കുള്ളത്? മാതാപിതാക്കളോടും, ഭാര്യയോടും മക്കളോടുമുള്ള നമ്മുടെ സ്നേഹം സജീവമായിരിക്കുമ്പോൾ ദൈവത്തിനു നാം കൊടുക്കുന്ന സ്ഥാനം എത്ര തുച്ഛമാണ്? ദൈവകാര്യവും കുടുംബബന്ധങ്ങളുമായി സംഘട്ടനമുണ്ടാകുമ്പോൾ നാം ദൈവകാര്യങ്ങളെ അവഗണിക്കുകയല്ലേ ചെയ്യുന്നത്. നമ്മുടെ തൊഴിലുകളിൽ ധനസമ്പാദനം ഒന്നു മാത്രമല്ലേ പ്രമാണതത്വമായി നമ്മേ നയിക്കുന്നത്? സത്യവും നീതിയും പിൻതള്ളി അന്യായമാർഗങ്ങളെ അവലംബിച്ചു കൈക്കൂലി വാങ്ങിയും കൊള്ളചെയ്തും ദരിദ്രനെ പീഡിപ്പിച്ചും ധനം വർദ്ധിപ്പിക്കുന്നതിനു നമ്മുടെ തൊഴിലുകളെയും സ്ഥാനമാനങ്ങളെയും നാം ഉപയോഗിക്കാറില്ലയോ? ആരാധനയിൽ സംബന്ധിക്കുക, ദൈവവചനം ശ്രവിക്കുക, നല്ല കാര്യങ്ങളിലേർപ്പെടുക എന്നിങ്ങനെ ദൈവത്തോടുള്ള ബാദ്ധ്യതകളെല്ലാം വിഗണിച്ചു ധനാഗമന മാർഗങ്ങളെ തേടി പായുന്നതിനു നമുക്ക് പ്രയാസം തോന്നിയിട്ടുണ്ടോ? കർത്തൃ ദിവസമായ ഞായറാഴ്ചയിൽ പോലും പള്ളിയിൽ പോകുന്നതിനോ പ്രാർത്ഥിക്കുന്നതിനോ ഉള്ള അവസരം ഉപയോഗിക്കാതെ തൊഴിൽ കാര്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കുന്ന അനേകർ നമ്മുടെ ഇടയിൽ ഇല്ലയോ?

## കൂദോശ് ഈത്തോ ഞായർ നവംബർ 5

പൊതുവായ ചിന്തകൾ

### ജീവിത പ്രത്യവലോകനം

യഹൂദന്മാർക്ക് പല ആരാധനാ സ്ഥലങ്ങളുണ്ടായിരുന്നു: എന്നാൽ യെരുശലേം ദേവാലയം സ്ഥാപിതമായതിനുശേഷം അതിനെ അവരുടെ ആരാധനാ കേന്ദ്രമായി യഹൂദർ സാധാരണയായി പരിഗണിച്ചുവന്നു. വി. സ്തേഫാനോസിന്റെ പ്രസംഗം ഈ വിശ്വാസത്തെ എതിർക്കുന്ന രീതിയിലാണ്. യെരുശലേം ദേവാലയം നീക്കപ്പെടാത്തവണ്ണം സ്ഥാപിക്കപ്പെട്ടിട്ടുള്ള ഒരു ആലയമല്ല. അതിനു മുമ്പ് ഓരോ കാലത്ത് ഇസ്രായേലിനു നിശ്ചയിച്ചിട്ടുള്ള ആലയങ്ങൾ നശിപ്പിക്കപ്പെട്ടതുപോലെ അതും നീക്കപ്പെട്ടേക്കാമെങ്കിലും ഒരു പ്രത്യേക സ്ഥലത്ത് മാത്രം ദൈവം വസിക്കുന്നു എന്നുള്ള ചിന്താഗതി കേവലം മൗഢ്യമാകുന്നു. മരുഭൂമിയിൽവെച്ച് പിതാക്കന്മാർക്ക് സമാഗമനകൂടാരം ഉണ്ടായിരുന്നു. അത് യഹോവയുടെ നിർദ്ദേശാനുസരണം നിർമ്മിക്കപ്പെട്ടതായിരുന്നു. ദൈവം ദേവാലയങ്ങളിൽ ബന്ധിതനാണെന്ന് നാം പലപ്പോഴും വിചാരിക്കാറുണ്ട്. ആ ചിന്ത ശരിയല്ല. അതിനെ ഏതെങ്കിലുമൊരു സ്ഥലത്ത് സ്ഥിരമായി പ്രതിഷ്ഠിക്കാതെ, അവരുടെ പ്രയാണത്തിൽ അവരുടെകൂടെ കൊണ്ടുപോയിരുന്നു. യോശുവാ കനാൻ നാട്ടിൽ പ്രവേശിച്ചപ്പോൾ സാക്ഷ്യകൂടാരവും കനാൻ നാട്ടിൽ കൊണ്ടുവന്നു. ആദ്യം ഗിൽഗാലിലും പിന്നീട് ശീലോവിലും അതു പ്രതിഷ്ഠിച്ചു. അതിനുശേഷം മുന്നൂറു നാനൂറു കൊല്ലങ്ങളോളം സാക്ഷ്യകൂടാരം ശീലോവിലായിരുന്നു. പിന്നീട് 'നോബ്' എന്ന സ്ഥലത്തേക്കും അതിനുശേഷം ദാവീദു രാജാവിന്റെ കാലത്തു ഗിബയോനിലേക്കും അതു മാററപ്പെട്ടു. ഗിബയോനിൽ അത് ശലോമോന്റെ കാലംവരെ സ്ഥിതിചെയ്തു. ശലോമോൻ യെറുശലേമിൽ ദേവാലയം പണിതപ്പോൾ കൂടാരവും ഉപകരണ

(ശേഷം 32–ാം പേജിൽ)

# സഭയുടെ വിശുദ്ധ രഹസ്യങ്ങൾ (ii)

ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ

**പു**തിയ നിയമത്തിൽ രഹസ്യം/രഹസ്യങ്ങൾ (മർമ്മം/മർമ്മങ്ങൾ) എന്ന പദം മിസ്റ്റീറിയോൺ എന്ന ഗ്രീക്ക് പദത്തിന് തർജ്ജമയായി 27 പ്രാവശ്യം ഉപയോഗിച്ചിരിക്കുന്നു. അതിൽ 20 പ്രാവശ്യവും വി. പൗലോസിന്റെ ലേഖനങ്ങളിലാണു കാണുക. അതുകൊണ്ട് പുതിയ നിയമത്തിൽ ഈ വാക്കിന്റെ അർത്ഥം പ്രധാനമായും വി. പൗലോസിന്റെ ലേഖനങ്ങളിൽനിന്നു തന്നെയാവും കണ്ടെത്തേണ്ടത്.

## കാലത്തികവിൽ ക്രിസ്തുവിൽ വെളിപ്പെട്ട രഹസ്യം

ലോകത്തെ സംബന്ധിച്ച ദൈവത്തിന്റെ രക്ഷാപദ്ധതി ദൈവത്തിന്റെ അനന്തമായ ജ്ഞാനത്തിലുള്ളതാണ്. ഇത് ലോകസൃഷ്ടിക്കു മുമ്പുതന്നെ ദൈവം മുൻനിയമിച്ചതും പൂർകാലങ്ങൾക്കും തലമുറകൾക്കും മറഞ്ഞിരുന്നതുമാണ് (1 കോറി 2:7; റോമ 16:24–25; കൊലോ 1:26; എഫേ: 3;5, 9); ദൈവംതന്നെ സ്നേഹിക്കുന്നവർക്കുവേണ്ടി അവരുടെ തേജസിനായി ഒരുക്കിയിട്ടുള്ള രക്ഷാകര പദ്ധതിയാണ് (1കോരി 2:7,9). ഈ ദൈവീക രഹസ്യങ്ങളിലേക്കു പ്രവേശിക്കുന്നതിന് ആദ്ധ്യാത്മിക വളർച്ച പ്രാപിച്ചിട്ടുള്ള പക്വമതികൾ (തികഞ്ഞവർ)ക്കു മാത്രമേ ഈ ജ്ഞാനം ലഭിക്കുന്നുള്ളു. അതുകൊണ്ട് ദൈവത്തിന്റെ രക്ഷാപദ്ധതിയുടെ ജ്ഞാനം അപ്പോസ്തോലന്മാർ രഹസ്യ (മർമ്മ)മായി പ്രസ്താവിക്കുന്നു എന്ന് വി. പൗലോസ് പറയുന്നു(1 കോറി 2:6–8). ഇവിടെ രഹസ്യം ലൗകീകർക്ക് മറഞ്ഞിരിക്കുന്നതും, 'നമുക്കോ ദൈവം തന്റെ ആത്മാവിനാൽ വെളിപ്പെടുത്തിയിരിക്കുന്നതുമായ' (1 കോറി 2:10) ദൈവത്തിന്റെ രക്ഷാപദ്ധതിയുടെ രഹസ്യം ആകുന്നു. ഇത് മൂടിവയ്ക്കപ്പെട്ട രൂപത്തിലേ സാധാരണക്കാർക്ക് കാണപ്പെടുന്നുള്ളു. എന്നാൽ ദൈവരാജ്യാനുഭവത്തിലേക്ക് ഉപനീതമായ ശിഷ്യർക്ക് ഈ രഹസ്യജ്ഞാനം വെളിപ്പെടുത്തിക്കൊടുത്തിരിക്കുന്നു. 'ദൈവരാജ്യത്തിന്റെ മർമ്മം നിങ്ങൾക്കു നൽകപ്പെട്ടിരിക്കുന്നു; പുറത്തുള്ളവർക്കോ സകലവും ഉപമകളാൽ ലഭിക്കുന്നു.' (മർക്കോ 4;11= മത്താ 13:11=ലൂക്കാ 3:10). 1 തിമോ. 3:16-ൽ ജഡധാരണം മുതൽ തേജസോടെ സ്വർഗാരോഹണം ചെയ്യുന്നതുവരെയുള്ള ക്രിസ്തുവിന്റെ രക്ഷാകര ജിവിതവും പ്രവർത്തനങ്ങളും ദൈവീക രഹസ്യത്തിന്റെ ഉള്ളടക്കമായി വി. പൗലോസ് എടുത്തു പറയുന്നു. ദൈവഭക്തിയുടെ (ക്രിസ്തീയ വിശ്വാസത്തിന്റെ) ഈ രഹസ്യം ശുദ്ധ മനസാക്ഷിയിൽ സൂക്ഷിക്കണമെന്നും വി. പൗലോസ് ശുശ്രൂഷകരെ പ്രബോധിപ്പിക്കുന്നുണ്ട്. (1 തിമോ. 3:9) ക്രിസ്തുവിന്റെ ജീവിതവും പ്രവർത്തനങ്ങളും എന്നല്ലാ ക്രിസ്തു തന്നെ ദൈവത്തിന്റെ രഹസ്യം ആണെന്ന് പൗലോസ് അപ്പോസ്തോലൻ രേഖപ്പെടുത്തുന്നു (കൊലോ 2:2; 4;3 എഫേ. 3:4)

ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെടുന്ന ദൈവത്തിന്റെ രക്ഷാപദ്ധതിയുടെ മററു സുപ്രധാന തലങ്ങളിലേക്കും എഫേസ്യ ലേഖനം വിരൽ ചൂണ്ടുന്നുണ്ട്. ദൈവത്തിന് ലോകത്തെ സംബന്ധിച്ച രക്ഷാപദ്ധതിയെന്ന ദൈവീക രഹസ്യത്തിന്റെ ഒരു പ്രധാന ഘടകം ജാതികളുടെ രക്ഷയാണ് (എഫേ. 3:2–10). മറെറാന്ന്, മനുഷ്യവർഗം മാത്രമല്ല, സ്വർഗത്തിലും ഭൂമിയിലുമുള്ള ദൃശ്യവും അദൃശ്യവുമായ സകലവും ദൈവത്തിന്റെ രക്ഷാകർപദ്ധതിയിൽ പങ്കുചേരുന്നു എന്നതാണ്. ഇത് 'ദൈവഹിതത്തിന്റെ രഹസ്യം' എന്ന് പൗലോസ് പറഞ്ഞിരിക്കുന്നു (എഫേ. 1:9–10) ഇവിടെ, സമസ്ത സൃഷ്ടിയേയും ഉൾക്കൊള്ളുന്ന ഒരു വിശ്വവീക്ഷണം ദൈവത്തിന്റെ രക്ഷാപദ്ധതിയിൽ ഉണ്ടെന്നു വരുന്നു.

ചുരുക്കത്തിൽ, പുതിയ നിയമത്തിൽ, ദൈവത്തിന്റെ രഹസ്യം അവന്റെ രക്ഷാപദ്ധതിയാണ്. പൂർവകാലങ്ങളിൽ മറഞ്ഞുകിടന്നതും കാലത്തികവിൽ വെളിപ്പെട്ടതുമായ ദൈവീക രഹസ്യം, ക്രിസ്തുവിലൂടെ പൂർത്തീകരിക്കപ്പെട്ട രക്ഷാപ്രവർത്തനങ്ങളും ക്രിസ്തു തന്നെയുമാണ്. യേശുക്രിസ്തുവിന്റെ ജീവിതത്തേയും രക്ഷാകര പ്രവർത്തനങ്ങളേയും ആരാധനാനുഷ്ഠാനങ്ങളിലൂടെ പരിശുദ്ധാത്മനിവാസംകൊണ്ട് പുനരാവിഷ്ക്കരിച്ച് ഈ കാലത്തിൽ ജീവിക്കുന്നവർക്ക് അനുഭവവേദ്യമാക്കുന്നതിനാലാണ് വി കൂദാശകൾ വി. രഹസ്യങ്ങൾ ആകുന്നത്.

സഭയുടെ കൂദാശകളിൽ വിശുദ്ധ സ്നാനത്തിനും (വി. മൂറോനഭിഷേകം ഉൾപ്പെടെ) വി. കുർബാനയ്ക്കുമാണ് പ്രധാനമായും വി. രഹസ്യങ്ങൾ എന്നു പറഞ്ഞുവരുന്നത്. വി. സ്നാനം ദൈവത്തിന്റെ സ്വർഗീയ സഭയിലേക്കുള്ള ദൈവരാജ്യാനുഭവത്തിലേക്കുള്ള പ്രവേശനവും ക്രിസ്തുവിന്റെ മരണത്തിലും പുനരുത്ഥാനത്തിലുള്ള പങ്കാളിത്തവും ഏകീഭാവവുമാണ് (റോമ 6: 311)

വി. കുർബാനയിലൂടെ യേശുക്രിസ്തുവിന്റെ രക്ഷാകരമായ ജീവിതവും പ്രവർത്തനങ്ങളും ഇക്കാലത്ത് നാം വീണ്ടും ജീവിച്ചറിയുന്നു- ക്രൂശിലെ യാഗാർപ്പണത്തിലും പുനരുത്ഥാനത്തിന്റെ തേജസിലും പങ്കാളികളാവുന്നു. തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതു വഴി ക്രിസ്തു എന്ന ദൈവീക രഹസ്യം നാം സ്വാംശീകരിക്കുകയും ചെയ്യുന്നു (1 കോരി 10:16) മറ്റെല്ലാ കൂദാശകളുടേയും പൊരുൾ ഈ മൂന്നു കൂദാശകളുടേയും അടിസ്ഥാന പ്രമാണത്തിൽ നിന്നുകൊണ്ട് വ്യാഖ്യാനിച്ചു ഗ്രഹിക്കാവുന്നതാണ്.

## ഓർമ്മയും അനുഷ്ഠാനവും

മുകളിൽ കൊടുത്തിരിക്കുന്ന വിവരണങ്ങളിൽ ആവർത്തിച്ചുപയോഗിച്ചിരിക്കുന്ന ചില പദങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ്. പുനരാവിഷ്ക്കരിക്കുക, വീണ്ടും ജീവിച്ചറിയുക, അനുഭവിച്ചറിയുക, സ്വാംശീകരിക്കുക, പങ്കുചേരുക. ഇവയെല്ലാം ഓർമ്മയും അനുഷ്ഠാനവും എന്ന ആശയത്തോട് ബന്ധപ്പെട്ടു വരുന്നവയാണ്. ഭൂതകാല ചരിത്രത്തിൽ ഇടപെട്ട് പ്രവർത്തിച്ച ദൈവത്തേയും അവന്റെ രക്ഷാകര പ്രവർത്തനങ്ങളേയും ആരാധനാനുഷ്ഠാനങ്ങളിലൂടെ ഓർക്കുമ്പോൾ വർത്തമാനകാല ചരിത്രത്തിൽ സന്നിഹിതനായി രക്ഷാകരപ്രവർത്തനങ്ങൾ നിർവഹിക്കുന്ന ദൈവത്തെ സഭ അഭിമുഖീകരിക്കുകയും അനുഭവിച്ചറിയുകയുമാണ്. ഇവുടെ ഓർമ്മ നമ്മുടെ ഭാഷയിൽ സാധാരണ വ്യവഹാരാർത്ഥത്തിലുള്ള സ്മാരക ശുശ്രൂഷയല്ല. അനുഷ്ഠാനം ഓർമ്മയുണർത്തുന്ന വെറും പ്രതീകാത്മക കർമ്മങ്ങളുമല്ല. ഓർമ്മയും അനുഷ്ഠാനവും ക്രിസ്തുവിന്റെ സാന്നിദ്ധ്യവും ക്രിസ്തുവിലുള്ള സംബന്ധവും സാക്ഷാത്ക്കരിക്കുന്ന സന്ദർഭമാണ്. ഒരിക്കലായി ചരിത്രത്തിൽ ക്രിസ്തു പൂർത്തീകരിച്ച രക്ഷാകര പദ്ധതി ആവർത്തിക്കുകയോ (**repetition**) തുടരുകയോ (**Continuation**) അല്ല, ഇന്നത്തെ അനുഭവമായി പരിശുദ്ധാത്മ വ്യാപാരത്താൽ വീണ്ടും വീണ്ടും ജീവിച്ചറിയുകയാണ്.

പഴയ നിയമത്തിൽ 'ഓർക്കുക' (എബ്രായ: സാക്കർ; സുറിയാനി:ദ്ക്കാർ) എന്നാൽ ഓർമ്മതലത്തിൽ മാത്രം നടക്കുന്നതല്ല. യഹോവ ചരിത്രത്തിൽ നിർവഹിച്ചിട്ടുള്ള വൻപ്രവർത്തികളെ യാഗങ്ങളും പെരുനാൾ ആചരണങ്ങളും വഴി ഓർക്കുന്നത് അവയെ കാലികമായി അനുഭവിച്ചറിയുന്നതിനാണ്. പെസഹാ പെരുനാളിനെ സംബന്ധിച്ച് പുറപ്പാടു പുസ്തകത്തിൽ പറഞ്ഞിരിക്കുന്നു: 'ഈ ദിവസം നിങ്ങൾക്ക് ഓർമ്മ നാളായിരിക്കേണം... തലമുറ തലമുറയായും നിത്യനിയമമായും നിങ്ങൾ അത് ആചരിക്കേണം.' (പുറ. 12:14). ഈ ഓർമ്മയും അനുഷ്ഠാനവും കഴിഞ്ഞ കാലസംഭവങ്ങൾ പുനരാവിഷ്കരിച്ച് ഈ കാലത്തിൽ അനുഭവമാക്കുന്നതിനുവേണ്ടിയാണ് ക്രമീകരിച്ചിരിക്കുന്നത്. പെസഹാ ആചരണത്തെ സംബന്ധിച്ച് 'മിഷ്ന'എന്ന യഹൂദഗ്രന്ഥത്തിൽ കാണുന്ന ഒരു ഭാഗം ശ്രദ്ധിക്കുക: 'ഈ പെരുനാൾ ആചരിക്കുമ്പോൾ നാം തന്നെ ഈജിപ്തിൽനിന്ന് പുറപ്പെടുന്നുവെന്ന വിധംവേണം അതുചെയ്യുവാൻ.' (**Resahim** 10:5). യിസ്രായേൽ ജനം ദൈവത്തെ ഓർക്കുന്നതിനും അങ്ങനെ പരസ്പരം അഭിമുഖീകരിക്കുന്നതിന് പ്രത്യേക നാളുകൾ കാലങ്ങൾ മാത്രമല്ല സ്ഥാനങ്ങളും വേർതിരിച്ച് നിശ്ചയിച്ചിരിക്കുന്നു. മണ്ണുകൊണ്ട് ഒരു യാഗപീഠം നിർമ്മിക്കണമെന്ന് നിർദ്ദേശിച്ചുകൊണ്ട് യഹോവ കല്പ്പിക്കുന്നു: 'ഞാൻ എന്റെ നാമത്തിൽ സ്മരണ സ്ഥാപിക്കുന്ന ഏതു സ്ഥലത്തും ഞാൻ നിന്റെ അടുക്കൽവന്ന് നിന്നെ അനുഗ്രഹിക്കും' (പുറ. 20. 24). ചരിത്രത്തിൽ ഇടപ്പെട്ട് അത്ഭുതം പ്രവർത്തിച്ച ദൈവത്തെ ആരാധകസമൂഹം ഓർമ്മ സ്ഥാപിച്ചിരിക്കുന്ന സ്ഥലത്തും ഓർമ്മനിലനിർത്തുന്നതിന് പുനരാവിഷ്ക്കരിക്കുന്ന അനുഷ്ഠാനങ്ങളിലൂടെയും വീണ്ടും അഭിമുഖീകരിക്കുന്നു. ദൈവത്തിന്റെ വീണ്ടെടുപ്പും രക്ഷയും വീണ്ടും ജീവിച്ചറിയുന്നു. ഗതകാലസംഭവങ്ങൾ വർത്തമാന കാലത്തിൽ പ്രസക്തമാക്കുന്ന ഓർമ്മയും അനുഷ്ഠാനവുമാണ് യറുശലേം ദൈവാലയത്തിലെ ആരാധകർക്ക് അനുഭവമായിരുന്നതെന്ന് കാണിക്കുന്ന ഒരു കീർത്തനം നോക്കുക: വന്ന് ദൈവത്തിന്റെ പ്രവർത്തികളെ നോക്കുവിൻ....അവൻ സമുദ്രത്തേ ഉണങ്ങിയ നിലമാക്കി, അവർ കാൽനടയായി കടന്നുപോയി....അവൻ നമ്മെ ജീവനോടെ കാക്കുന്നു; നമ്മുടെ കാലടികൾ വഴുതുവാൻ സമ്മതിക്കുന്നതുമില്ല'(സങ്കീ. 66:5-9).

ഓർമ്മ എന്നതിന് ഗ്രീക്ക് പുതിയനിയമത്തിൽ ഉപയോഗിച്ചിരിക്കുന്ന വാക്ക് 'അനമ്നേസിസ്' ആണ്. 'ഓർമ്മയിൽകൊണ്ടുവരുന്ന പ്രവർത്തനം' എന്നാണിതിനർത്ഥം. പഴയ നിയമത്തിൽ ഓർമ്മ എന്ന ആശയത്തോടു ബന്ധിച്ച് കണ്ട എല്ലാ ആശയങ്ങളും പുതിയനിയമത്തിലും പ്രസക്തമാണ്. പഴയ നിയമ ചിന്താധാരയുടെ വെളിച്ചത്തിൽ മാത്രമേ പുതിയ നിയമത്തിലെ മററ് ഏത് ആശയവുമെന്നതുപോലെ 'ഓർമ്മ'യും വ്യക്തമായി മനസിലാവുന്നുള്ളു, 'എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്യുവിൻ' എന്ന ക്രിസ്തുവിന്റെ അനുശാസനം നിയമ പെസഹാ ആചരണം സംബന്ധിച്ച്, 'ഈ ദിവസം നിങ്ങൾക്ക് ഓർമ്മ നാളായിരിക്കേണം, നിങ്ങൾ അത് യഹോവയ്ക്ക് ഉൽസവമായി ആചരിക്കേണം' (പുറ. 12:14) എന്നു പറഞ്ഞുകൊണ്ട് യഹോവ നൽകുന്ന കൽപ്പനയ്ക്ക് സമാനമായി കാണാവുന്നതാണ്. മിസ്രയിമിൽനിന്ന് കനാനിലേക്കുള്ള പുറപ്പാടാണ് പെസഹായുടെ പശ്ചാത്തലമെങ്കിൽ ക്രൂശും പുനരുത്ഥാനവുമാണ് വി. കുർബ്ബാനസ്ഥാപനത്തിന്റെ പശ്ചാത്തലം. പുതിയ

(ശേഷം 23-ാം പേജിൽ)

പ്രതികരണം:

# ക്രിസ്ത്യൻ പിൻതുടർച്ചാ നിയമവും സാമൂഹ്യപ്രശ്നങ്ങളും

അക്കാമ്മ പോൾ

1995 ജൂലൈയിലെ 'മലങ്കരസഭ'യിൽ അഡ്വ. തോമസ് ഫിലിപ്പിൻെറ ലേഖനം വായിച്ചു. 1951 മുതൽ ഇൻഡ്യൻ ഭരണഘടന അനുസരിച്ച് '1925ലെ **Indian Succession Act 'Part B state** കളിൽ ഉൾപ്പെട്ട തിരുവിതാംകൂർ കൊച്ചിയിലെ പ്രസക്തമായ പിന്തുടർച്ചാ നിയമമായി തീർന്നു. തന്മൂലം 1916 മുതൽ തിരുവിതാംകൂറിലും കൊച്ചിയിലും നിലവിലിരുന്ന 'ട്രാവൻകൂർ—കൊച്ചി പിൻതുടർച്ചാവകാശനിയമം' 1951—ലെ 3-ാം **Act** പ്രകാരം ഇല്ലാതായി എന്ന് നിസംശയം ലേഖകൻ വ്യക്തമാക്കുന്നത് അഭിനന്ദനീയം തന്നെ.

## തുല്യ പദവിയൊ

എന്നാൽ 35 വർഷം സുറിയാനി ക്രിസ്ത്യാനി സ്ത്രീകൾക്ക് ഈ തുല്യനിയമ പദവി നിഷേധിക്കപ്പെട്ടു. അന്ന് ഈ നാട്ടിൽ ന്യായത്തിനുവേണ്ടി നിലകൊള്ളുന്ന അഭിഭാഷകരോ, പെൺമക്കളെ സ്നേഹിക്കുന്ന പിതാക്കന്മാരോ സഹോദരങ്ങളോ ഉണ്ടായിരുന്നില്ലേ? അച്ചടക്കം പാലിച്ച്, അടങ്ങി ഒതുങ്ങികഴിഞ്ഞ പെൺമക്കൾക്ക്, സഹോദരിമാർക്ക് അവകാശപ്പെട്ടതു ന്യായവും നീതിയും കണക്കിലെടുത്ത് കൊടുക്കണം എന്ന് ചിന്തിക്കാൻ, പറയാൻ, വാദിക്കാൻ! ആരുമുണ്ടായിരുന്നില്ല. പൂച്ച പാലുകുടിക്കുന്നതുപോലെ കണ്ണും അടച്ച് പെങ്ങളുടെ സ്വത്തുക്കൾ കൂടി അനുഭവിച്ചു. പോട്ടെ! അനുഭവിച്ചോട്ടെ. സ്വത്തുക്കൾ അല്ല ഇവിടെ പ്രശ്നം. 'ആശാരിച്ചിയെ കടിച്ചതും പോരാ പിന്നെയും പട്ടിക്കാ മുറുമുറുപ്പ്'' എന്നു പറഞ്ഞപോലെ അവകാശപ്പെട്ട തുല്ല്യത നൽകാതെ അവിവാഹിതരായ അനേകം പെൺമക്കളെ, പെങ്ങന്മാരെ അർഹമായ സമ്പത്തു നൽകാതെ പീഡിപ്പിച്ചു തിരിച്ച് മിണ്ടാൻ പഠിച്ചിട്ടില്ലാത്ത, മിണ്ടാപ്രാണികൾ ആക്കിത്തീർത്ത, സാമ്പത്തികശേഷിയോ മനധൈര്യമോ ഇല്ലാത്ത സുറിയാനി ക്രിസ്ത്യാനി സ്ത്രീകൾ സഹിച്ചുകഴിഞ്ഞു.

## കോടതിവിധി

1986—ൽ സ്വന്തം കാലിൽ നിൽക്കാൻ കഴിവു നേടിയ ഒരു മേരിറോയി നീതിക്കായി കോടതിയെ സമീപിച്ചു. അവശയെങ്കിലും സാമ്പത്തികശേഷിയില്ലായിരുന്നു എങ്കിലും മറിയകുട്ടി തൊമ്മനും ഏലിയാമ്മയും കൂട്ടുവാദികളായി. പല സ്ത്രീകളും, സംഘടനകളും സഹായവാഗ്ദാനങ്ങൾ ചെയ്തു എങ്കിലും പേടിച്ചും വിറച്ചും ആണ് പരസ്യമായി സഹായിക്കാൻ വിരളമായി ചിലരെങ്കിലും മുമ്പോട്ടു വന്നത്. ഉപദേശങ്ങൾ നൽകാൻ ചില വിശാല മനസ്കരായ പുരുഷന്മാരും മുൻപോട്ടു വന്നു. മാനസികമായും സാമ്പത്തികമായും അനേകം കഷ്ടതകൾ സഹിച്ചുകൊണ്ട് 1986—ൽ കേസിനു വിധിനേടി.

1951 മുതൽ ഭാരതത്തിലെ മറേറതൊരു വനിതയെപ്പോലെ സുറിയാനി ക്രിസ്ത്യാനി സ്ത്രീകൾക്കും 1925ലെ ഇൻഡ്യൻ **Succession Act** പ്രകാരം പിതാവിൻെറ സ്വത്തിന് പിതാവു മരിക്കുമ്പോൾ വില്ല് എഴുതി വയ്ക്കാതിരുന്നാൽ പുത്രന് ഒപ്പം മകൾക്കും തുല്യ അവകാശം ഉണ്ട് എന്ന്. ഇതെല്ലാം സത്യമാണെന്ന് അഡ്വ. തോമസ് ഫിലിപ്പ് സമ്മതിക്കുന്നതിൽ ഞങ്ങൾക്ക് സന്തോഷമുണ്ട്. 1986 ലെ വിധിയുടെ പശ്ചാത്തലത്തിലും ആയതിൻെറ അടിസ്ഥാനത്തിലും വളരെ കുറച്ച് വ്യവഹാരങ്ങൾ മാത്രമെ കോടതിയിൽ ക്രിസ്ത്യൻ സ്ത്രീകളുടെ ഭാഗത്തുനിന്ന് നൽകിയിട്ടുള്ളു. ഏതെങ്കിലും കാരണത്താൽ സഹോദരന്മാരിൽനിന്ന് നീതി നിഷേധിക്കപ്പെട്ടവർ മാത്രം കേസ് കൊടുത്തിട്ടുള്ളുവെന്നും ആയത് സംരക്ഷിക്കപ്പെടണം എന്ന് അഡ്വ. തോമസ് സമ്മതിക്കുന്നു.

## ആധാരങ്ങൾ അസാധുവല്ല

എന്നാൽ പിന്നീടുള്ള ഭാഗമാണ് അഭിപ്രായഭിന്നത ഉണ്ടാക്കുന്നത'. 1951 മുതൽ '86 വരെയുള്ള 35 വർഷത്തെ ക്രയവിക്രയം റദ്ദാക്കപ്പെടും എന്ന് പറയുന്നത് ശരിയല്ല. 12 വർഷം കൈവശം വച്ച ഭൂമി കൈവശക്കാർ നിയമപ്രകാരം വിട്ടുകൊടുക്കേണ്ട എന്ന നിയമം ഉള്ള സ്ഥിതിക്ക് 35 വർഷംമുമ്പ് ക്രയവിക്രയം നടത്തിയ ആധാരങ്ങൾ അസാധു ആകുന്നില്ല. 1986 കഴിഞ്ഞിട്ട് ഇന്ന് 9 വർഷം കഴിഞ്ഞു. പിന്നെ ഇതൊക്കെ ഒരു മുട്ടാപോക്ക് ന്യായങ്ങൾ. മോഷണകുററത്തിൽ തൊണ്ടി സഹിതം പിടിക്കപ്പെട്ട കള്ളനോട്ട് ഇതുവരെ മോഷ്ടിച്ച മുതൽ എല്ലാം നീയെടുത്തോ ഇനിയും മോഷ്ടിക്കാതിരുന്നാൽ മതിയെന്ന് ന്യായാധിപൻ പറയുന്നത്ശരിയാണോ?മോഷ്ടിക്കപ്പെട്ട വസ്തുവിൻെറ ഉടമസ്ഥന് പറയാം എനിക്ക് നിന്നോട് ദയവു തോന്നുന്നതിനാൽ നീ ഈ തൊണ്ടിസാധനങ്ങൾ എടുത്തോ, ഇനിയും മേലാൽ ഇങ്ങനെ ചെയ്യരുത് എന്ന്. ഇതുപോലെ തന്നെയാണ് ഇവിടെയും. സുറിയാനി ക്രിസ്ത്യാനി

സ്ത്രീകൾക്ക് ന്യായമായി അർഹതപ്പെട്ട അവകാശം കവർന്നെടുത്തിട്ട് 86ലെ വിധിപ്രകാരം പിടിക്കപ്പെട്ടപ്പോൾ, അതിന്റെ അവകാശം നിഷേധിക്കുന്ന പ്രക്രിയ. സ്വാഭാവികമായി ഭരണഘടന അനുസരിച്ച് അവകാശപ്പെട്ട തുല്യത, അത് സൗകര്യം കണക്കാക്കി നിഷേധിക്കുകയും ഞങ്ങൾക്ക് അവകാശപ്പെട്ടത് എന്ന് വിധിക്കപ്പെട്ടപ്പോൾ ഔദാര്യപൂർവ്വം തരുന്നതായി പ്രഖ്യാപിക്കുകയും ചെയ്യുന്നത് നീതിയാണോ? ന്യായമാണോ? 1994 തിരുവിതാംകൂർ കൊച്ചി പിൻതുടർച്ചാവകാശ ബില്ല് ഒരിക്കൽ ചെയ്ത അനീതിയെ സാധൂകരിക്കുന്ന ബില്ല് ആണ്. അങ്ങനെ ഒരു ബില്ല് അവതരിപ്പിച്ച് കേരള സർക്കാർ നീതിയ്ക്ക്‌വേണ്ടി പൊരുതി ജയിച്ച സ്ത്രീകൾക്ക് നീതി നിഷേധിക്കുന്നു എന്ന പേരുദോഷം വരുത്തി വയ്ക്കരുത്. ഭാരതസംസ്കാരത്തെ ലോകമുമ്പാകെ കീർത്തിച്ചു പറയുമ്പോൾ കേരളത്തിൽ നീതിക്കായി ദാഹിച്ച സ്ത്രീകൾക്ക് നീതി നിഷേധിക്കുകയോ? തുല്യത ഞങ്ങളുടെ അവകാശമാണ്. അത് ആരും ദാനമായി തന്നതല്ല.

## സ്ത്രീകൾക്ക് അംഗത്വം

അഡ്വ. തോമസ് ഫിലിപ്പ്

സ്ത്രീകളുടെ അവകാശങ്ങൾ പുരുഷന് തുല്യമായിതന്നെ വേണം എന്ന് ആഗ്രഹിക്കുന്നതായി കാണുന്നു. സഭയുടെ ഇടവകയോഗങ്ങളിലും, ഇടവക മാനേജിംഗ് കമ്മററി, ഭദ്രാസന പൊതുയോഗം, ഭദ്രാസന കൗൺസിൽ, മലങ്കര സുറിയാനിക്രിസ്ത്യാനി അസോസിയേഷൻ, സഭാ മാനേജിംഗ് കമ്മററി, വർക്കിംഗ് കമ്മററി, ഉപദേശക സമിതി എന്നിവകളിൽ സ്ത്രീകൾക്ക് അംഗത്വം നൽകാൻ പ്രയത്നിക്കുമോ? സഭയിൽ സ്ത്രീകൾക്കും പുരുഷന്മാർക്കും അംഗത്വമുണ്ടെന്ന് കോടതി വിധിച്ചതോടെ ഇതു സംബന്ധിച്ച ഭരണഘടനാ വകുപ്പ് ഭേദഗതി ചെയ്യുവാൻ ആവശ്യപ്പെടുമോ? സ്ത്രീകളുടെ ആവശ്യങ്ങൾ ഞങ്ങൾക്ക് അപ്രാപ്യമായ സ്ഥാനങ്ങളിൽ ഞങ്ങൾ എങ്ങനെ ഉന്നയിക്കും. ഞങ്ങളുടെ ആവശ്യങ്ങൾ, നിവേദനങ്ങൾ ആയി അയച്ചവ എല്ലാം എവിടെ മുങ്ങിയെന്നറിയുന്നില്ല. സഭയിലെ എല്ലാ വിശ്വാസികളും സഭയുടെ അംഗമാണ് എന്ന് വീറോടെ പ്രസംഗിക്കുന്നവർ എന്തേ ഈ അവകാശവാദത്തിനു നേരെ കണ്ണടയ്ക്കുന്നു? ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി മാത്രമുണ്ട് നീതിക്കായി സ്ത്രീകൾക്കുവേണ്ടി നാവുയർത്തിയത്. ഇത് ഒരു നല്ല തുടക്കമായി കാണുന്നു. അല്ലാതെ മററു മാർഗങ്ങൾക്കൊന്നും ഇതുവരെ ഒരുമ്പെട്ടിട്ടില്ല. അതും ഞങ്ങളുടെ ബലഹീനതകൊണ്ടാണ് എന്ന് ധരിച്ച് പ്രവർത്തിക്കുന്നവരോട് ഞങ്ങളുടെ അനുകമ്പ മാത്രം. ജ്ഞാനിയായ പുരുഷൻ സ്ത്രീകൾക്കുള്ള മാന്യത യഥായോഗ്യം കൊടുക്കും. അവർക്കെ സ്ത്രീയുടെ വികാരവും, മഹത്വവും മനസിലാക്കാൻ സാധിക്കുകയുള്ളു. അവരെ സ്ത്രീകൾ മാനിക്കും. സ്ത്രീയും പുരുഷനും അന്യോന്യം ബഹുമാനവും സ്നേഹവും

## വിദ്യാലയ രാഷ്ട്രീയത്തിനെതിരെ

ഇളം മനസുകളിൽ പകയുടേയും വിദ്വേഷത്തിന്റേയും വിത്തുപാകാൻമാത്രം ഉപകരിക്കുന്ന സ്കൂൾ രാഷ്ട്രീയം അവസാനിപ്പിക്കണം.'

—മന്ത്രി ഇ.ടി. മുഹമ്മദ് ബഷീർ
(നിയമസഭയിൽ –1995 ജൂലൈ 5)

'ജീവിത സാഹചര്യങ്ങളിൽ പിന്നോക്കം നിൽക്കുന്ന പട്ടികജാതി--വർഗവിഭാഗത്തിൽപ്പെട്ട വിദ്യാർത്ഥികളുടെ ഭാവി വിദ്യാലയ രാഷ്ട്രീയം നശിപ്പിക്കുന്നു.'

—മന്ത്രി കടവൂർ ശിവദാസൻ

'കലാലയാന്തരീക്ഷത്തിൽ സമരവും സംഘർഷവും സൃഷ്ടിക്കാൻ എന്നോടൊപ്പം ഒട്ടേറെ വിദ്യാർത്ഥികളുണ്ടായിരുന്നു. അവരിൽനിന്നും ഞാൻ മാത്രമാണ് എം. എൽ.എ. എങ്കിലുമായത്'

—എം. മുരളി എം. എൽ. എ.

'ഒന്നോ രണ്ടോ നേതാക്കളുണ്ടാകുന്നതിന് പതിനായിരക്കണക്കിന് വിദ്യാർത്ഥികളുടെ ഭാവി കുരുതികൊടുക്കുന്നു.'

—കേന്ദ്രമന്ത്രി പി. ജെ. കുര്യൻ

'ജനാധിപത്യ ഭരണരീതിയുടെ പാഠങ്ങൾ കളരിയാവാൻ ലക്ഷ്യമിട്ട സ്കൂൾ പാർലമെന്റ് തിരഞ്ഞെടുപ്പുകൾ വിദ്വേഷാഗ്നി വമിക്കുന്ന പന്തങ്ങളായി മാറിയിരിക്കുന്നു'.

—ഗവർണ്ണർ ബി. രാച്ചയ്യ

'സ്കൂൾ അന്തരീക്ഷം നശിപ്പിക്കുന്ന രാഷ്ട്രീയ പാർട്ടികൾക്ക് വോട്ടു നൽകരുത്.'

—ഏ. പി. ഉദയഭാനു

'വിദ്യാർത്ഥികളെ അക്രമത്തിന് പ്രേരിപ്പിക്കുന്ന രാഷ്ട്രീയ നേതാക്കന്മാരെ ശിക്ഷിക്കാൻ നിയമം വേണം.'

—പി. ബാലൻ എം.എൽ. എ.
നിയമസഭയിൽ 1995 ജൂലൈ 5)

സമ്പാ: സത്യവാൻ കൊട്ടാരക്കര

# സംശയങ്ങൾ ചോദിക്കുക

## ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ

ചോദ്യം. 1. കൂദാശക്രമം, ' ഭവനശുദ്ധീകരണം, ബോവൂസോ കഴിഞ്ഞുള്ള പ്രാർത്ഥനയിൽ പുണ്യവാനായ ഇയ്യോബിന്റെ സമ്പാദ്യങ്ങൾ അവന്റെ ശിക്ഷയ്ക്കുശേഷം ഇരട്ടിയായി വർദ്ധിപ്പിച്ചതുപോലെയും' എന്നു കാണുന്നു.

ഇയ്യോബിനെ ദൈവം ശിക്ഷിക്കുകയായിരുന്നുവോ?

സി. കെ. ജോസഫ് റമ്പാൻ

ഉത്തരം: കൂദാശക്രമത്തിൽ ഈ ഭാഗത്ത് 'ശിക്ഷ' എന്നത് 'മർദൂസോ' എന്ന സുറിയാനി പദത്തിന്റെ പരിഭാഷ ആണ്. 'മർദൂസോ' എന്ന വാക്കിന് പ്രബോധനം, അച്ചടക്കം, ശുദ്ധീകരണം, തെറ്റുതിരുത്തൽ, ശിക്ഷ, ശിക്ഷണം, അനുശാസനം എന്നീ അർത്ഥങ്ങളുണ്ട്. 'ശിക്ഷ' എന്നത് ഒരു ഭാഗത്ത് ദൈവത്തിന്റെ അനുവാദത്തോടെ പിശാച് ഇയ്യോബിനെ പരീക്ഷിച്ചപ്പോഴുണ്ടായ അവന്റെ അനുഭവത്തെ ഉദ്ദേശിച്ചുമാത്രം പറഞ്ഞിരിക്കുന്നു. രോഗങ്ങൾ, അപകടങ്ങൾ, പരാജയങ്ങൾ എന്നിങ്ങനെയുള്ള അനുഭവങ്ങൾ മനുഷ്യന് സംഭവിക്കുന്നത് അവന്റെ പാപത്തിന്റെ ശിക്ഷയായി ദൈവം നൽകുന്നതാണെന്ന യഹൂദവിശ്വാസത്തോട് യോജിക്കുന്നതുകൊണ്ടാകാം 'ശിക്ഷ' എന്ന പദം ഇവിടെ ഉപയോഗിച്ചിരിക്കുന്നത്. 'നാം ദൈവത്തിന്റെ കയ്യിൽനിന്നു നന്മ കൈക്കൊള്ളുന്നു; തിന്മയും കൈക്കൊള്ളരുതോ' (ഇയ്യോബ്. 2: 10) എന്ന് ഇയ്യോബ് പറയുന്നതിൽനിന്ന് ദൈവം മനുഷ്യന് തിന്മ ചെയ്യുന്നുവെന്ന് വ്യാഖ്യാനിക്കുക സാദ്ധ്യമല്ലല്ലോ. സാഹചര്യം അനുസരിച്ച് അർത്ഥം മനസിലാക്കുകയാണ് വേണ്ടത്. 'യഹോവ താൻ സ്നേഹിക്കുന്നവനെ ശിക്ഷിക്കുന്നു' (സദൃശ്യ. 3: 12) എന്ന ശലോമോന്റെ ജ്ഞാനവചനം എബ്രായലേഖന കർത്താവ് ഉറപ്പിച്ചു പറയുന്നുണ്ടല്ലോ

(എബ്രാ. 12: 6).

---

പകരേണ്ടതാണ്. ദൈവം സുപ്രീംകോടതി വിധികൾക്ക് അനുകൂലമാക്കിതന്നു. ഇനിയും ഈ വിധി പ്രാവർത്തികമാക്കാൻ അഡ്വ. തോമസ് ഫിലിപ്പിനെപ്പോലെയുള്ളവർ പ്രവർത്തിക്കണം.

—0—

ചോദ്യം. 2. കഷ്ടാനുഭവാഴ്ച, ബുധനാഴ്ച പ്രഭാതത്തിന്റെ സെദറായിൽ 'അസൂയയും ........അവനു യോഗ്യമായിരുന്ന വിധത്തിൽ അതിനെ വെള്ളത്തിൽ മുക്കി നീ കൊടുത്തു'. ഈ പ്രയോഗത്തിന്റെ അർത്ഥം വ്യക്തമാക്കാമോ?

സി. കെ. ജോസഫ് റമ്പാൻ

ഉത്തരം: കഷ്ടാനുഭവാഴ്ചയിലെ ഈ പ്രുമിയോൻ ഭാഗത്ത് വെള്ളം എന്ന പദം 'മായോ' എന്ന സുറിയാനി പദത്തിന്റെ തർജിമ ആണ് 'മായോ' എന്നതിന് വെള്ളം എന്നു മാത്രമല്ല പഴച്ചാറ് **(Juice)** എന്നും ഏതെങ്കിലും ദ്രാവകം, രസം എന്നും അർത്ഥമുണ്ട്. 'മുന്തിരിച്ചാറിൽ മുക്കി കൊടുത്തു' എന്ന അർത്ഥത്തിലാകാം അത് ഉപയോഗിച്ചിരിക്കുന്നത്. മലയാളത്തിൽ വെള്ളം എന്നതിന് അപ്രകാരം അർത്ഥം ഇല്ലാത്തതുകൊണ്ട് ആ വാക്ക് മാററി പകരം യുക്തമായ വാക്ക് ഉപയോഗിക്കുവാൻ ആരാധനാ പരിഷ്ക്കരണം നടത്തുമ്പോൾ ശ്രദ്ധിക്കാം. എന്നാൽ സെദറാ മുഴുവനായി വായിക്കുമ്പോൾ മനസിലാകുന്നത് ഇപ്രകാരമാണ്. വലിയ അസൂയയും വഞ്ചനയും വഴക്കും ഉൾക്കൊണ്ടിരുന്ന യൂദായുടെ കഠിന ഹൃദയത്തിന്റെ മറുവശമായി ഏററവും വലിയ സ്നേഹം കാണിക്കുവാൻ മാററാരോടും കാണിക്കാത്തതുപോലെ യേശു തന്റെ ശരീര കഷണം തന്റെ രക്തത്തിൽ മുക്കി മാതൃസഹജമായ സ്നേഹവായ്പോടെ നൽകിയെന്ന സ്വതന്ത്ര ഭാവനാശൈലി ഇതെഴുതിയ ആൾ വേദപുസ്തകത്തിനും അതീതമായി ഉപയോഗിച്ചു എന്ന് മനസിലാക്കാം. ഘരരൂപത്തിലുള്ള ഭക്ഷണം 'വെള്ളത്തിൽ മുക്കിക്കൊടുക്കുക' എന്നത് മാതൃനിർവിശേഷമായ സ്നേഹവായ്പിന്റെ പ്രതീകാത്മകമായ ശൈലിയായി ഉപയോഗിച്ചതാവാനും സാദ്ധ്യതയുണ്ട്.

ചോദ്യം. 3. ശ്ഹീമാ നമസ്ക്കാരം തിങ്കൾ സന്ധ്യയുടെ കോലോയിൽ കൃപ നേടാനായാത്മാവും....പ്രാർത്ഥിപ്പാനിടയില്ലല്ലൊ ഹാ.... കൃപ തോന്നണമെ' എന്നു കാണുന്നു. വിശ്വാസപരമായി ഈ പ്രാർത്ഥന ശരിയാണോ?

സി. കെ. ജോസഫ് റമ്പാൻ

ഉത്തരം: ഇതിന്റെ ഗദ്യരൂപത്തിലുള്ള തർജിമ കാലംചെയ്ത അഭി. യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടേത് ശ്ഹീമാ നമസ്ക്കാരം ഗദ്യത്തിൽനിന്ന്:— 'കർത്താവേ ആത്മാവും ശരീരവും ലോകത്തിൽ (സൃഷ്ടിയിൽ) സ്ഥിതി ചെയ്യുമ്പോൾതന്നെ, നിന്റെ കരുണയ്ക്കായി നിന്നെ വിളിക്കുന്നു. അവ അന്യോന്യം വേർതിരിഞ്ഞു കഴിയുമ്പോൾ ന്യായസ്ഥലത്ത് അവയുടെ കടങ്ങൾക്കുവേണ്ടി അപേക്ഷിപ്പാൻ കഴിയുന്നില്ല. ആകയാൽ അവ രണ്ടിനോടും നീ കരുണ ചെയ്യണമെ'.

ഓരോ വ്യക്തിയും മരിച്ചുകഴിഞ്ഞ് ന്യായവിധിക്കായുള്ള പൊതുവായ ഉയിർത്തെഴുന്നേൽപ്പുവരെ അയാളുടെ ആത്മാവും ശരീരവും വേർപെ

(ശേഷം 23—ാം പേജിൽ)

# സമാഗമന കൂടാരം

## ഫാ. പി. റ്റി. ചെറിയാൻ

സമാഗമന കൂടാരം വേദപുസ്തക ദൃഷ്ടാന്തങ്ങളിൽ പ്രഥമ സ്ഥാനം അർഹിക്കുന്നതാണ്. സമാഗമന കൂടാരം യേശുക്രിസ്തുവിനെയും, തന്റെ സഭയെയും, സ്വർഗീയ കൂടാരത്തെയും സൂചിപ്പിക്കുന്നുണ്ട് (എബ്രാ. 9:21–24).

ദൈവവും മനുഷ്യനും സമ്മേളിക്കുന്ന സ്ഥലം എന്ന അർത്ഥത്തിലാണ് 'സമാഗമനകൂടാരം' എന്ന പേര് ഉപയോഗിച്ചിരിക്കുന്നത്. 'തിരുനിവാസം' (Tabernacle) എന്നും പേരു പറയുന്നുണ്ട്. ദൈവം വസിക്കുന്നതും അഥവാ ദേവാലയം എന്നാണ് അർത്ഥം (പുറ. 25:8).

ഈ കൂടാരം ഒന്നാം വരവിലുള്ള ക്രിസ്തുവിനെയും, സഭയെയും ദൃഷ്ടാന്തപ്പെടുത്തുന്നുണ്ട്. ശലോമോൻ പണിയിച്ച ദേവാലയം ക്രിസ്തുവിന്റെ രണ്ടാം വരവിനു ശേഷമുള്ള രാജവാഴ്ചയോടത്രെ ദൃഷ്ടാന്തപ്പെടുന്നത്. രണ്ടാം വരവിൽ ക്രിസ്തു രാജാവായി തന്നെ കാണപ്പെടുമല്ലോ.

കൂടാരത്തിന്റെ രൂപകല്പന മുഴുവനും ദൈവത്തിന്റേതാണ്. സ്വർഗത്തിലാണ് അതിന്റെ പ്ളാൻ ആദ്യം തയ്യാറാക്കിയത്. പിന്നീട് അതിന്റെ മാതൃക മോശയ്ക്ക് പർവ്വതത്തിൽ കാണിച്ചുകൊടുത്തു (പുറ. 25:9; എബ്രാ. 8:5). പുറപ്പാട് 25, 26, 27 എന്നീ അദ്ധ്യായങ്ങളിൽ സമാഗമന കൂടാരത്തിന്റെ നിർമ്മാണത്തെ സംബന്ധിച്ച ഉപദേശങ്ങളും 36, 37, 38 അദ്ധ്യായങ്ങളിൽ അത് ഉണ്ടാക്കിയതിന്റെ വിവരണങ്ങളും രേഖപ്പെടുത്തിയിരിക്കുന്നു. മോശയ്ക്ക് അതിന്റെ മാതൃക പർവ്വതത്തിൽ കാണിച്ചുകൊടുത്തില്ലായിരുന്നു എങ്കിൽ (പുറ. 25:9, 40; 26:30) അത് നിർവ്വഹിക്കുന്നതിനു സാധിക്കുകയില്ലായിരുന്നു. ബെസലേൽ എന്ന ഒരുവന് പണിയുവാൻ പ്രാപ്തിയും കൊടുത്തു (പുറ. 31:1–5).

ഈ കൂടാരത്തിന്റെ പണി തീർന്ന് അതിന്റെ പ്രതിഷ്ഠ (കൂദാശ) കഴിഞ്ഞപ്പോൾ "മേഘം സമാഗമന കൂടാരത്തെ മൂടി, യഹോവയുടെ തേജസ്സു തിരുനിവാസത്തെ നിറച്ചു." എന്ന് പുറ. 40:34–ൽ രേഖപ്പെടുത്തിയിരിക്കുന്നു. തുടർന്ന് യിസ്രായേൽ മക്കൾ കനാൻ നാട്ടിൽ എത്തുന്നതുവരെ അവരുടെ മരുപ്രയാണവാസത്തെ നിയന്ത്രിച്ചിരുന്നത് ഈ മേഘമത്രെ (പുറ. 40:36–37: സംഖ്യ. 9:17–23). ഈ മേഘത്തെ പിൽക്കാലങ്ങളിൽ പഴയനിയമ വ്യാഖ്യാതാക്കളും റാബിമാരും 'ഷെക്കയിനാ' മേഘം എന്നു പറയുവാൻ തുടങ്ങി 'ഷെക്കയിനാ' എന്നതിന് 'ദൈവസാന്നിദ്ധ്യം', ദൈവതേജസ് എന്നെല്ലാം അർത്ഥം ഉണ്ട് (പുറ. 25:8; 23:45, 46).

രാത്രികാലങ്ങളിൽ ഈ മേഘം 'അഗ്നിസ്തംഭം പോലെ കൂടാരത്തിന്റെ മീതെ വന്നു നിന്നു. ഇത് അനേകായിരമായ ഇസ്രായേൽക്കാർക്ക് വെളിച്ചം നല്കി. പകൽ അത് മേഘമായി അവരെ നിഴലിട്ടിരുന്നതിനാൽ മരുഭൂമിയിൽ അത്യുഷ്ണത്തിന്റെ കാഠിന്യത്തിൽ അവർക്ക് അഭയം നല്കി. മരുഭൂമിയിലെ വാസത്തിൽ ഈ മേഘത്തിൽനിന്ന് മന്നായും അവർക്കു വർഷിച്ചു കൊടുത്തു എന്നു വേണം അനുമാനിക്കുവാൻ (പുറ. 16:10–12; യോഹ. 6:32). ഈ കൂടാരജീവിതം വരുവാനിരിക്കുന്ന മഹത്വകൂടാര ജീവിതത്തിന്റെ മുൻകുറിയായി മനസ്സിലാക്കാവുന്നതാണ് (വെളി. 21:3).

"മരുഭൂമിയിൽ എന്നെ ആരാധിപ്പാൻ എന്റെ ജനത്തെ വിട്ടയയ്ക്ക (പുറ. 5:3) എന്നു യഹോവ മോശ മുഖാന്തിരം ഫറവോനോട് ആവശ്യപ്പെട്ടു. ഈ ആരാധന ഇപ്രകാരമുള്ള പാളയത്തിൽവച്ചു നടത്തികൊണ്ടിരുന്നു. ഈ ഇസ്രായേൽ ഫറവോന്റെ അടിമത്വത്തിൽ നിന്നും കുഞ്ഞാടിന്റെ രക്തം പുരട്ടിയ വാതിലിലൂടെ കടന്നുപോന്ന ഒരു രക്ഷിക്കപ്പെട്ട സമൂഹമായിരുന്നു. സഭ സാത്താന്റെ അടിമത്വത്തിൽ നിന്നും കടന്നുപോന്നിട്ടുള്ള രക്ഷിതഗണമത്രെ. അതുകൊണ്ടത്രെ വി. കുർബാനയുടെ സമാപന ആശിർവാദത്തിൽ "കർത്താവിന്റെ ജയമുള്ള സ്ളീബായാൽ രക്ഷിക്കപ്പെട്ടവരും പരിശുദ്ധ മാമോദീസായുടെ റൂശ്മായാൽ മുദ്രകുത്തപ്പെട്ടവരുമേ!...." എന്ന് അനുഷ്ഠാനകനായ പട്ടക്കാരൻ വിശ്വാസികളെ സംബോധന ചെയ്യുന്നത്. *

മദ്ധ്യസ്ഥതയാലുളള
ഉപകാരസ്മരണയ്ക്ക്





ജറി, കല്യാൺ.

# വി. മദ്ബഹായിലെ ശുശ്രൂഷകർ

ശുശ്രൂഷകർക്ക് മലങ്കരസഭയിൽ സുപ്രധാന സ്ഥാനമാണുള്ളത്. ലൗകിക സ്ഥാനമല്ല മറിച്ച് ആത്മീയമായ സ്ഥാനം. ശുശ്രൂഷയുടെ മഹാത്മ്യം മനസിലാക്കി വി. മദ്ബഹായിൽ ശുശ്രൂഷിക്കാനായി ധാരാളം പേർ വരേണ്ടതുണ്ട്. കേരളത്തിനു പുറത്തും ശുശ്രൂഷകരുടെ അഭാവം നേരിടുന്നുണ്ട്.

## 'കപ്യാർ'

'കപ്യാർ' എന്ന വാക്ക് എന്നു ഉപയോഗത്തിൽ വന്നുവെന്നോ എങ്ങനെ വന്നുവെന്നോ നിശ്ചയമില്ല. എന്നാൽ സുറിയാനിയിലെ 'കബുറ' (ശവക്കുഴി വെട്ടുന്നവൻ) എന്ന പദത്തിൽ നിന്നാണെന്ന് അഭിപ്രായപ്പെടുന്നു. ശവക്കുഴി വെട്ടുന്നവനും ദൈവസന്നിധിയിൽ ശുശ്രൂഷിക്കുന്നവനും തമ്മിൽ എല്ലാവിധത്തിലും അന്തരമുണ്ട്. അതിനാൽ 'കപ്യാർ' എന്നത് 'ശുശ്രൂഷകന്' ഒട്ടും യോജിച്ചതല്ല.

## ശുശ്രൂഷകൻ

ശുശ്രൂഷിക്കുന്നവനാണ് ശുശ്രൂഷകൻ. വി. ആരാധനയിൽ കാർമികനെ സഹായിക്കുന്നവനാണ്. സുറിയാനിയിൽ മ്ശംശോനോ' എന്നും ഗ്രീക്കിൽ 'ഡയക്കോണോസ്' എന്നും 'ശുശ്രൂഷകനു' പറയുന്നു. ഇംഗ്ളീഷിലെ 'ഡീക്കൺ' എന്ന പദം ഗ്രീക്കിലെ ഡയക്കോണോസ് എന്ന പദത്തിൽ നിന്നാണു വന്നത്. മലയാളത്തിൽ ഇവരെ ശെമ്മാശൻ ശുശ്രൂഷകൻ എന്ന് സംബോബോധന ചെയ്യുന്നു അപ്പോസ്തോലിക കാലം മുതൽ ഈ സ്ഥാനം സഭയിൽ നിലനിന്നിരുന്നു (Acts:6) ആത്മാവും ജ്ഞാനവും നിറഞ്ഞ് നല്ല സാക്ഷ്യം കൊണ്ടവരെ ഈ സ്ഥാനത്തേക്ക് തെരഞ്ഞെടുത്ത് പ്രാർത്ഥിച്ച് കൈവെപ്പ് നൽകി നിയോഗിച്ചിരുന്നു. (Acts 6:6) ഇവരുടെ ചുമതലകൾ ആരാധനയിൽ പുരോഹിതനെ സഹായിക്കുക മാത്രമായിരുന്നില്ല. ദേവാലയത്തിലെ വി. വസ്തുക്കൾ സൂക്ഷിക്കയും വി. മദ്ബഹായിലെ കാര്യങ്ങൾ ക്രമീകരിക്കുകയും ചെയ്തിരുന്നതു കൂടാതെ സഭയിലെ മററു പ്രവർത്തനങ്ങൾ നീതിപൂർവമായി നടത്തുന്നതിനുള്ള ചുമതലയും ഇവർക്കുണ്ടായിരുന്നു. അപ്പോസ്തോലിക കാലത്തും ശേഷവും ക്രമേണയായി സഭ വളർന്ന് വലുതായി. ആരാധനാ കേന്ദ്രങ്ങൾ വർദ്ധിച്ചപ്പോൾ എല്ലാടവും ശുശ്രൂഷിക്കുന്നതിനായി ശെമ്മാശൻമാർ ഇല്ലാതെ വന്നിരിക്കണം. ഈ പ്രത്യേക സാഹചര്യത്തിൽ അയ്മേനികളിൽനിന്നും ആത്മനിറവുള്ളവരെ വിളിച്ച് പ്രത്യേക പ്രാർത്ഥന നടത്തി വേർതിരിച്ച് ശുശ്രൂഷക്കായി നിയോഗിച്ചു. ഇവർക്ക് 'ശുശ്രൂഷകർ' എന്നപേരും ലഭിച്ചു. ഇങ്ങനെ ഒരു അർത്ഥത്തിൽ ഉപയോഗിച്ചിരുന്ന ഈ പദങ്ങൾ (ശെമ്മാശൻ. ശുശ്രൂഷകൻ) രണ്ട് പ്രത്യേക പദവികൾക്ക് (ശെമ്മാശനു, ശുശ്രൂഷകനും) ഉപയോഗിക്കുവാനായി തുടങ്ങി.

ശെമ്മാശൻ എന്ന സ്ഥാനത്തിന് താഴെയാണ് ശുശ്രൂഷകനെ നാം കാണുന്നത്. എങ്കിലും അപ്പോസ്തോലിക കാലത്തെ ശെമ്മാശന്റെ എല്ലാ ശുശ്രൂഷകളു സേവനങ്ങളും ശുശ്രൂഷകനിൽ ഇന്നും നിക്ഷിപ്തമാണ്. അതുകൊണ്ട് ശുശ്രൂഷകൻ വി. ആരാധനയിലും മററു ശുശ്രൂഷകളിലും ശെമ്മാശന്റെ സ്ഥാനത്തായിരിക്കുന്നു ഈ വലിയ ആത്മീയ സത്യം ശുശ്രൂഷകരും വിശ്വാസികളും ഒരുപോലെ അറിഞ്ഞിരിക്കണം. ഇക്കാര്യത്തിലുള്ള അജ്ഞതയാണ് ശുശ്രൂഷകരെ വില കുറഞ്ഞ 'കൂലിക്കാരായി' സഭയിൽ കാണുവാനിടയാകുന്നത്.

---

ഫാ. സജി ഡാനിയേൽ, ലക്നൗ

---

## ശുശ്രൂഷകൻ ആര്?

1) വി. ബലിപീഠത്തിന് മുമ്പിൽ ശുശ്രൂഷിക്കുന്നവൻ
2) ജനങ്ങൾക്കും പുരോഹിതന്മാർക്കും ഇടയിൽ മദ്ധ്യസ്ഥൻ
3) ജനത്തെ പ്രാർത്ഥിക്കുന്നതിന് ആഹ്വാനം ചെയ്യുന്നവൻ
4) പ്രാർത്ഥനയിൽ ജനത്തെ നയിക്കുന്നവൻ.
4) ആരാധനയിലെ പ്രധാന നിമിഷങ്ങളിൽ ജനത്തിന്റെ ശ്രദ്ധയെദൈവത്തിങ്കലേയ്ക്ക് തിരിക്കുന്നവൻ (ഏവൻശേല്യോൻ വായിക്കുന്നതിനും മുൻപുള്ള പ്രഖ്യാപനം)
6) വി. ആരാധനയിൽ പുരോഹിതന്റെ സഹായി.
7) വി. മദ്ബഹായിൽ ബലിപീഠത്തിന് ചുററും നിൽക്കുന്ന മാലാഖമാരെ ശുശ്രൂഷകർ പ്രതിനിധീകരിക്കുന്നു.

അലിഖിതവും, ആത്മീകവും എന്നും നിലനിൽക്കുന്നതുമായ ഈ സത്യം എന്ന് ശുശ്രൂഷകരും വിശ്വാസികളും മനസിലാക്കുന്നുവോ അന്നുമാത്രമേ, മററുള്ളവരാൽ അംഗീകാരം ലഭിച്ചവരും ജ്ഞാനവും ആത്മനിറവുള്ളവരുമായ ശുശ്രൂഷകരെ. പ. സഭയ്ക്ക് ലഭിക്കുകയുള്ളൂ. വി. സ്ഥലത്ത്, വി. ബലിപീഠത്തിനു ചുററും

സ്വർഗീയ മാലാഖമാരുടെ സ്ഥാനത്ത് നിന്നുകൊണ്ട് ശുശ്രൂഷ അനുഷ്ഠിക്കുവാൻ യുവാക്കളെ ലഭിക്കുന്നില്ലായെങ്കിൽ, അതിന് ഉത്തരവാദികൾ പ്രധാനമായും മാതാപിതാക്കളും, ആത്മീയജീവിതത്തിന്റെ കളരിക്കളമായ കുടുംബാന്തരീക്ഷവുമാണ്. അതിനാൽ മാതാപിതാക്കൾ അവരുടെ കുഞ്ഞുങ്ങളെക്കുറിച്ച് ശ്രദ്ധാലുക്കളായിരിക്കണം. ആത്മീകരായ് വളർത്തുകയും ദൈവശുശൂഷക്കായി സമർപ്പിക്കയും വേണം.

## ശുശ്രൂഷകന്റെ യോഗ്യതകൾ

ശുശ്രൂഷകരെ തിരഞ്ഞെടുക്കുമ്പോൾ പൊതുസമ്മതരും, ആത്മനിറമുള്ളവരും, വിദ്യാഭ്യാസമുള്ളവരും, സണ്ടേസ്കൂൾ പഠിപ്പിച്ചിട്ടുള്ളവരും ദുശീലങ്ങളിൽനിന്ന് ഒഴിവുള്ളവരും ആയിരിക്കണം. ഇന്ന് വി. മദ്ബഹായിൽ ശുശ്രൂഷിക്കുന്ന ചിലരുടെയെങ്കിലും അലക്ഷ്യമായ നിൽപ്പും പ്രവർത്തനങ്ങളും കാണുമ്പോൾ ഹൃദയം വേദനിക്കാറുണ്ട്. വി. മദ്ബഹായിലേക്കുള്ള കൈവെയ്പ് നൽകുന്നതിനു മുമ്പായി വി. മദ്ബഹായെക്കുറിച്ചും അതിലെ ഉപകരണങ്ങളെക്കുറിച്ചും കൂദാശകളെ സംബന്ധിച്ചുമുള്ള അറിവ് കൊടുക്കുന്നതും ശുശ്രൂഷകർ നിർബന്ധമായും അറിഞ്ഞിരിക്കേണ്ട പ്രാർത്ഥനകൾ പഠിപ്പിക്കുന്നതും മദ്ബഹായിൽ എങ്ങനെവർത്തിക്കണം എന്നതിനെക്കുറിച്ച് ഒരു ക്രമീകരണം ശുശ്രൂഷകരുടെ ഇടയിൽ വരുന്നതും ഒക്കെ എന്തുകൊണ്ടും അനുഗ്രഹീതവും മദ്ബഹായും ആരാധനയും എത്രയും ഭംഗിയാക്കുന്നതിന് സഹായകരവുമാണ്.

മോശയുടെ ശുശ്രൂഷകനായിരുന്നു യേശുവ. (യോശുവ 1:11) ദൈവജനത്തിന്റെ അടിമവീടായ മിസ്രയീമിൽനിന്ന് വാഗ്ദത്ത നാട്ടിലേയ്ക്കുള്ള യാത്രയിൽ യേശുവ സകലത്തിലും തന്നെ തന്നെ ശുദ്ധീകരിച്ച് യഹോവയ്ക്കും യഹോവ

(ശേഷം 23–ാം പേജിൽ)

# സംസാരത്തിലെ ജാഗ്രത

മാത്യൂസ് മാർ ബർന്നബാസ്, മെത്രാപ്പോലീത്താ

വചനത്തിന്റെ ശക്തി അദ്വിതീയമാണ്. വളരെയേറെ നന്മയും അതുപോലെ തിന്മയും സംസാരത്തിൽകൂടി ഉണ്ടാകുന്നു. അതിനാൽ സംസാരത്തിൽ ആത്മനിയന്ത്രണം പാലിക്കേണ്ടതിന്റെയും നല്ല വാക്കു പറയേണ്ടതിന്റെയും ആവശ്യകതയെക്കുറിച്ച് ചിന്തിക്കാം. സ്ത്രീപുരുഷ ഭേദമെന്യേ ഏതു പ്രായക്കാരും ഇക്കാര്യത്തിൽ ശ്രദ്ധിക്കേണ്ടതാണ്. എറിഞ്ഞ കല്ലും പറഞ്ഞ വാക്കും തിരിച്ചെടുക്കാൻ വയ്യ എന്നാണല്ലൊ പഴഞ്ചൊല്ല്.

## വേദനയും ശത്രുതയും

വാക്കുകളിൽകൂടി കഠിനമായി മുറിവേല്പിക്കുന്നവരുണ്ട്. മനുഷ്യരുടെ രഹസ്യമായ ബലഹീനതകളും കുറവുകളും പരസ്യമാക്കുകയും, അശ്ലീല വാക്കുകൾ ഉപയോഗിച്ച് പരിഹസിക്കുകയും മാതാപിതാക്കളെയും കുടുംബപാരമ്പര്യത്തെയും അധിക്ഷേപിക്കുകയും ചെയ്യുന്നവർ, അവരുടെ സംസാരംകൊണ്ട് അടങ്ങാത്ത ഹൃദയവേദനയും പ്രതികാര ബുദ്ധിയും ജ്വലിപ്പിക്കുന്നു. ഇങ്ങനെയുള്ള സംസാരങ്ങൾ വ്യക്തികൾ തമ്മിലും കുടുംബങ്ങൾ തമ്മിലും മതങ്ങൾ തമ്മിലും രാഷ്ട്രങ്ങൾ തമ്മിലും ഉള്ള അക്രമങ്ങൾക്ക് വഴിമരുന്ന് കത്തിക്കുകയാണ് ചെയ്യുന്നത്. തന്മൂലം ആർക്കും നിയന്ത്രിക്കാൻ പററാതെയും, എന്തു ചെയ്യുന്നു എന്ന് ബോധമില്ലാതെയും, ഇരു കൂട്ടരും പരസ്പരം നശിപ്പിക്കുന്നു. കാട്ടുതീപോലെയാണിതിന്റെ പ്രവർത്തനം. 'കുറഞ്ഞ തീ എത്ര വലിയ കാടു കത്തിക്കുന്നു. നാവും ഒരു തീ തന്നെ. അത് അംഗങ്ങളുടെ കൂട്ടത്തിൽ അനീതി ലോകമായി ദേഹത്തെ മുഴുവൻ മലിനമാക്കി ജീവചക്രത്തിന് തീ കൊളുത്തുകയും നരകത്താൽ അത് തീ പിടിക്കുകയും ചെയ്യുന്നു' (വി. യാക്കോ. 8: 56) എന്ന് വി. യാക്കോബ് പറയുന്നു. വാളുകൊണ്ട് കുത്തുംപോലെ മൂർച്ചയായി സംസാരിക്കുന്നവരുണ്ട് (സദൃ. 12: 18) എന്നും മരണവും ജീവനും നാവിന്റെ അധികാരത്തിൽ ഇരിക്കുന്നു (സദൃ. 18: 21) എന്നും ജ്ഞാനിയായ ശലോമോൻ പറയുന്നു.

## സംസാരം നന്മയ്ക്ക്

തക്കസമയത്തുള്ള ഉപബോധനം (Counselling) പാപത്തിൽനിന്നും ദോഷത്വത്തിൽനിന്നും മനുഷ്യരെ പിൻതിരിപ്പിക്കുന്നു. 'സഹോദരന്മാരേ, ഒരുവൻ തെററിലകപ്പെട്ടാൽ, ആത്മീയരായ നിങ്ങൾ അങ്ങനെയുള്ളവനെ സൗമ്യതയുടെ ആത്മാവിൽ യഥാസ്ഥാനപ്പെടുത്തുവിൻ' (ഗലാ. 6: 1) എന്ന് വി. പൗലോസ് പറയുന്നു. 'സഹോദരൻ നിന്നോടു തെററു ചെയ്താൽ,. നീയും അവനും മാത്രമുള്ളപ്പോൾ, സഹോദരന് കുററം ബോദ്ധ്യപ്പെടുത്തുക' (വി. മത്താ. 18: 15) എന്ന് കർത്താവ് പറയുന്നു. 'നിങ്ങളിൽ ആരും പാപത്തിന്റെ ചതിയാൽ കഠിനപ്പെട്ടു പോകാതിരിക്കേണ്ടതിന്, ഇന്ന് എന്ന് പറയുന്നിടത്തോളം, നാൾതോറും, അന്യോന്യം പ്രബോധിപ്പിച്ചുകൊൾവിൻ' (എബ്ര. 8: 13) എന്ന് എബ്രായലേഖന കർത്താവും പറയുന്നു.

തക്കസമയത്തുള്ള ഉപബോധനം നിരാശയിലും ആത്മഹത്യാപരമായ ചിന്തകളിലും ഇരിക്കുന്നവരെ ആശ്വസിപ്പിക്കുകയും പ്രത്യാശയുള്ളവരാക്കുകയും ചെയ്യും. തക്കസമയത്തെ പ്രോത്സാഹനം പരമാവധി ഉത്സാഹിപ്പിക്കുന്നതിനും വിജയം കൈവരിക്കുന്നതിനും സഹായിക്കുന്നു.

കാര്യക്ഷമമായ ഉപബോധനം വിവാഹമോചന സംരംഭത്തിൽനിന്നും ഭാര്യാഭർത്താക്കന്മാരെ തിരിപ്പിക്കുകയും ഭിന്നതകൾ നീക്കി സമാധാനവും സന്തോഷവും പ്രദാനം ചെയ്യുകയും ചെയ്യുന്നു.

## ദൈവിക വചനങ്ങൾ

ജ്ഞാനികളുടെ വാക്കോ സുഖപ്രദം (healing) (സദൃ. 12: 18) മൃദുവായ ഉത്തരം കോപത്തെ ശമിപ്പിക്കുന്നു' (സദൃ. 15: 1).

കേൾക്കുന്നവർക്ക് കൃപ ലഭിക്കേണ്ടതിന് ആവശ്യംപോലെ ആത്മീയ വർദ്ധനക്കായി നല്ല വാക്കല്ലാതെ ആകാത്തതൊന്നും നിങ്ങളുടെ വായിൽ നിന്ന് പുറപ്പെടരുത്' (എഫേ. 4: 29). 'നിങ്ങളുടെ വാക്ക് കൃപയോടു കൂടിയതും ഉപ്പിനാൽ രുചി വരുത്തിയതുമായിരിക്കട്ടെ' (കൊലോ. 4: 6) 'സഹോദരന്മാരേ, ഞങ്ങൾ നിങ്ങളെ പ്രബോധിപ്പിക്കുന്നത്: ക്രമംകെട്ടവരെ ബുദ്ധി ഉപദേശിപ്പിൻ. ഉൾക്കരുത്തില്ലാത്തവരെ ധൈര്യപ്പെടുത്തുവിൻ. ബലഹീനരെ താങ്ങുവിൻ. എല്ലാവരോടും ദീർഘക്ഷമ കാണിപ്പിൻ' (1 തെസ. 5: 14)

## സംസാരിക്കുന്നതിനു മുൻപ്....?

1) മററുള്ളവരുടെ മാനസിക പശ്ചാത്തലമെന്തെന്ന് അറിയുന്നതിന് ശ്രമിച്ചോ?

2) ഞാൻ പറയുന്നത് സത്യമാണെന്ന് എനിക്ക് ഉറപ്പുണ്ടോ? ഞാൻ നേരിട്ടു മനസിലാക്കിയതാണോ.

3) ഞാൻ പറയുന്നത് സത്യമാണെങ്കിൽത്തന്നെ, അത് പറയേണ്ടതിന്റെ ആവശ്യമുണ്ടോ?

# മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







**Rev. Fr. M. T. Easo, Ranni.**

ജോർജ് പി. ഉമ്മനും, കുടുംബവും, വിശാഖപട്ടണം.







**Mrs. Thomas, Gujarat.**

ജോ ജേക്കബ് ജോൺ, ഏനാത്ത്.

**Anannya, Delhi.**

ഒരു വിശ്വാസി, വെണ്ണിക്കുളം.







താമസിച്ചതിൽ ക്ഷമാപണം.
ഒരു വിശ്വാസി, ബോംബെ.

പാപ്പച്ചൻ, കോന്നി.







**K. George, Ajmir.**

രോഗശാന്തിക്ക്
കുട്ടിയമ്മ രാജൻ,
ഈസ്ററ് കല്ലട.

അഞ്ജലി,
മെഴുവേലി.

ശമുവേൽ, ലത, അക്സാ.

# ഉണരൂ, അട്ടപ്പാടി വിളിക്കുന്നു

## നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്

നമ്മുടെ പിതാക്കന്മാരുടെ ഒരു വലിയ സ്വപ്നമായിരുന്ന 'അട്ടപ്പാടി മിഷനെ'ക്കുറിച്ച് ഏതാനും വരികൾ എഴുതുകയാണ്.

കാലംചെയ്ത പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ വലിയ സ്വപ്നമായിരുന്നു 'മലബാർ മിഷൻ'. അദ്ദേഹം റമ്പാൻ ആയിരുന്ന കാലംമുതൽ കൈയ്യിൽ റാന്തൽ വിളക്കും തോളിൽ ഭാണ്ഡവുമായി വിസ്തൃതമായ മലബാറിന്റെ വിവിധ ഭാഗങ്ങൾ അധികവും കാൽനടയായി, യേശുവിനോടുള്ള വലിയ സ്നേഹത്തെപ്രതി താഴ്ന്ന ജാതിക്കാരുടെ കുടിലുകളിലേക്ക് മാലാഖയെപ്പോലെ ചെന്ന് താദാത്മ്യം പ്രാപിച്ച്, സ്നേഹത്തിന്റെ ദൂത് അവരോട് അറിയിച്ചു. രോഗങ്ങളിലും, വേദനകളിലും അവർക്ക് ആശ്വാസം പകർന്നു. ജാതിയുടെ പേരിൽ അനുഭവിക്കേണ്ടിവന്നിട്ടുള്ള ആഴമേറിയ ഹൃദയവ്രണങ്ങൾക്ക് ആത്മീയമായ മരുന്ന് നൽകി. ആ പുണ്യയോഗിയുടെ സുവിശേഷഘോഷണത്തിന്റെ ഫലമായി പരി. മാമോദീസാ സ്വീകരിച്ച് ക്രിസ്ത്യാനികൾ ആയിട്ടുള്ളവർ ഇന്നും മലബാർ ഭദ്രാസനത്തിലെ പല ഇടവകകളിലുമുണ്ട്.

കേരളത്തിലെ വളരെ പിന്നോക്കമായ ഒരു പ്രദേശമാണ് 'അട്ടപ്പാടി'. അട്ടപ്പാടി കുന്നുകളുടെ നാടാണ്. ഇവിടുത്തെ വനങ്ങൾ മിക്കവാറും വെട്ടി നശിപ്പിക്കപ്പെട്ടു. ദേശവാസികളിൽ ഭൂരിഭാഗവും ആദിവാസികളാണ്. ബിഷപ്പ് പെക്കൻഹാം വാൽഷ് ആദിവാസി മിഷൻ ലക്ഷ്യമാക്കി, അട്ടപ്പാടിയിലും പ്രവർത്തനം ആരംഭിച്ചു. അക്കാലത്ത് അട്ടപ്പാടിയുടെ നല്ലൊരു ഭാഗം ഓർത്തഡോക്സ് സഭയുടെ കീഴിലായിരുന്നു. ബിഷപ്പ് വാൽഷ് ആദിവാസി മിഷനുവേണ്ടി വളരെ പ്രധാനപ്പെട്ട ഒരു കേന്ദ്രം ലക്ഷ്യമാക്കി 500–ൽപരം ഏക്കർ സ്ഥലം സമ്പാദിച്ചു. കാലക്രമേണ പ്രവർത്തകരുടെ ദൗർലഭ്യം നിമിത്തം അട്ടപ്പാടി പ്രദേശത്തുണ്ടായിരുന്ന സ്ഥലം അന്യാധീനപ്പെട്ടു. അവശേഷിച്ചവ വിൽക്കുകയും ചെയ്തു.

ഓർത്തഡോക്സ് സഭയ്ക്ക് അന്നത്തെ പ്രതികൂലമായ സാഹചര്യത്തിൽ മിഷൻ രംഗത്ത് അട്ടപ്പാടിയിൽ നേരിട്ട പരാജയം, ഒരു വെല്ലുവിളിയായി സ്വീകരിച്ചു 'അട്ടപ്പാടി' മിഷൻ' ആരംഭിക്കുന്നെങ്കിൽ സഭയുടെ ഖ്യാതി വർദ്ധിക്കും. മൺമറഞ്ഞുപോയ ആ പുണ്യപിതാവിനോടുള്ള വലിയ കടപ്പാടും ആയിരിക്കും. അട്ടപ്പാടി ഇന്ന് സുവിശേഷമാകുന്ന ദാഹജലത്തിനായി കേഴുകയാണ്! സഭാമക്കൾ ഉണരുമോ?

28 വർഷമായി മലബാർ ഭദ്രാസനത്തിന്റെ ഭരണസാരഥ്യം വഹിച്ചുകൊണ്ടിരിക്കുന്ന നമുക്ക് അട്ടപ്പാടി പ്രദേശം നേരിട്ട് അറിയാം. പല തവണ നാം ആ പ്രദേശം സന്ദർശിച്ചിട്ടുണ്ട്. അവിടെ 5 ചെറിയ ഓർത്തഡോക്സ് പള്ളികൾ ഉണ്ട്. അതിൽ 3 പള്ളികളിൽ പുതിയ ദേവാലയത്തിന്റെ പണി ആരംഭിച്ചു. ഈ 5 പള്ളികളിലായി കുടിയേറ്റക്കാരും, കൃഷിക്കാരുമായ 250–ലധികം കുടുംബങ്ങൾ നമുക്കുണ്ട്. അട്ടപ്പാടിയിൽ ശുശ്രൂഷ നടത്തുന്ന വൈദികർ ഇന്നും 100–ഉം 150–ഉം കി. മീ. യാത്ര ചെയ്താണ് ചെന്നെത്തുന്നത്. നമ്മുടെ വൈദികർ ആ പ്രദേശത്ത് വളരെയധികം ത്യാഗങ്ങൾ സഹിച്ചുകൊണ്ടാണ് ശുശ്രൂഷ നടത്തുന്നത്. ജനങ്ങളുടെ സ്ഥിതി അതിലും ദുരിതപൂർണ്ണമാണ് സ്വന്തമായി വീടില്ലാതെ കൊച്ചുകൂരകളിൽ താമസിക്കുന്ന അനേകർ ഉണ്ട്. ഈ അടുത്ത കാലത്തായി നിർദ്ധനരായ ഏതാനും കുടുംബങ്ങൾക്ക് ഭദ്രാസന വകയായും, സഭാകേന്ദ്രത്തി

---

അതുകൊണ്ട് മാനുഷിക ബന്ധങ്ങൾക്ക് ഉലച്ചിൽ ഉണ്ടാകുമോ?

4) പറയണമെന്ന് ഉദ്ദേശിക്കുന്ന കാര്യം മറ്റൊരവസരത്തിൽ പറയുന്നതാണോ നല്ലത്?

5) ഇക്കാര്യം മറ്റൊരാളിൽകൂടി അറിയിക്കുന്നതാണോ നല്ലത്?

6) ഞാൻതന്നെ പറയണമെന്നുണ്ടെങ്കിൽ, രഹസ്യമായിട്ടല്ലെ പറയേണ്ടത്?

7) കുറ്റപ്പെടുത്തി പറയാതെ, കുറ്റബോധമുണ്ടാകത്തക്കവണ്ണം പറയുകയല്ലേ വേണ്ടത്? തക്ക സമയത്തും തക്കവിധത്തിലും നൽകുന്ന ഉപദേശം പാപിയെ മാനസാന്തരപ്പെടുത്തുമെന്നുള്ളതിന് ഉദാഹരണമാണ് നാഥാൻ ദാവീദു രാജാവിനെ മാനസാന്തരപ്പെടുത്തിയത് (2 ശമു. 12: 1–14).

8) മറ്റുള്ളവർ തമ്മിൽ കൂടുതൽ സ്നേഹബഹുമാനങ്ങൾ ഉണ്ടാകത്തക്കവണ്ണമല്ലേ ഞാൻ സംസാരിക്കേണ്ടത്?

9) എന്റെ സംസാരത്തിന്റെ രീതി വിദ്വേഷവും പ്രതികാരബുദ്ധിയും ഇല്ലാതെ ഹൃദ്യമായിരിക്കേണ്ടതല്ലേ?

10) എന്റെ സംസാരത്തിന്റെ രീതിയിൽ അക്ഷമയും സ്വസ്ഥതയും ഇല്ലാതിരിക്കുന്നതിന്, മനസമാധാനമുള്ളപ്പോഴല്ലേ സംസാരിക്കേണ്ടത്?

11) എന്റെ മുഖഭാവവും ആംഗ്യങ്ങളും മറ്റുള്ളവർക്ക് ഹൃദ്യമായിരിക്കേണ്ടതല്ലേ?

12. മറ്റുള്ളവർക്ക് ആത്മവിശ്വാസമുളവാകത്തക്കവണ്ണം ഞാൻ സംസാരിക്കേണ്ടതല്ലേ?

—0—

# സെമിനാരിദിന ചിന്തകൾ

**ഫാ. ഡോ. കെ. എം. ജോർജ്**

നമ്മുടെ സെമിനാരി 180 വർഷം പിന്നിട്ടിരിക്കുന്നു. സഭയുടെ അമൂല്യസമ്പത്തായ ഈ സ്ഥാപനം ഇൻഡ്യയിലെ ഏററം പ്രശസ്തങ്ങളായ വൈദിക വിദ്യാഭ്യാസ കേന്ദ്രങ്ങളിൽ ഒന്നായി അറിയപ്പെടുന്നു. വിവിധ കോഴ്സുകളിലായി 138 വിദ്യാർത്ഥികൾ പഠിക്കുകയും 16 അദ്ധ്യാപകർ പഠിപ്പിക്കുകയും ചെയ്യുന്നു.

## വേദശാസ്ത്രകേന്ദ്രം

ഭാവി വൈദികരുടെ ആത്മീയവും ബുദ്ധിപരവുമായ പരിശീലനം നൽകുന്നതോടൊപ്പം സഭാജനങ്ങൾക്ക് വേദശാസ്ത്ര പരിശീലനവും നല്കുന്നു. സെമിനാരി നടത്തുന്ന വേദശാസ്ത്ര പരിശീലന പദ്ധതിയായ 'ദിവ്യബോധനം' അത്ഭുതാവഹമായ വിജയം കൈവരിച്ചു. വേദപുസ്തകപരവും ദൈവശാസ്ത്രപരവും ചരിത്രപരവുമായ വിവിധ വിഷയങ്ങളെക്കുറിച്ചു സെമിനാരി അദ്ധ്യാപകർ രചിച്ചിട്ടുള്ള പാഠപുസ്തകങ്ങൾ ഈടുററവയും വിജ്ഞാനപ്രദവുമാണ്.

ദിവ്യബോധന പാഠ്യപദ്ധതിയിൽ ഡിഗ്രി കോഴ്സ് ആരംഭിക്കുകയാണ്. അതിനുള്ള ഗ്രന്ഥങ്ങൾ തയ്യാറായികൊണ്ടിരിക്കുന്നു. 'സഭാവിജ്ഞാനകോശം', തിരുവചനഭാഷ്യം' തുടങ്ങിയ പ്രമുഖ പ്രസിദ്ധീകരണങ്ങൾ ഉടലെടുത്തത് സെമിനാരിയുടെ നേതൃത്വത്തിലാണ്: സഭയുടെ പ്രസിദ്ധീകരണ ശൃംഖലക്ക് പുതിയ ഭാവവും രൂപവും നൽകിയതും നമ്മുടെ സെമിനാരിയിലാണ്.

ഉത്തരേന്ത്യയിലെ മാറിവരുന്ന സാഹചര്യങ്ങളിലും പുതിയ മിഷനറി മേഖലകളിലും ആവശ്യമായ വൈദികരെയും പ്രവർത്തകരെയും പരിശീലിപ്പിക്കുവാൻ ഭിലായിൽ ഒരു സെമിനാരി തുടങ്ങിക്കഴിഞ്ഞു. ഇപ്പോൾ കോട്ടയത്തെ നമ്മുടെ സെമിനാരിയുടെ മേൽനോട്ടത്തിലാണു ഇത് ആരംഭിച്ചിരിക്കുന്നത്. വലിയൊരു ഉത്തരവാദിത്തമാണു നാം ഏറെടുത്തിരിക്കുന്നത്. പക്ഷെ വളരുന്ന നമ്മുടെ സഭ കേരളത്തിൽ മാത്രം ഒതുങ്ങിയ ഒരു കാഴ്ചപ്പാടിലൂടെ മുന്നോട്ടുപോകാതെ, എല്ലാ തരത്തിലും ആഗോളവീക്ഷണത്തോടെ പ്രവർത്തിച്ചെങ്കിൽ മാത്രമേ നമ്മുടെ പുതിയ തലമുറയ്ക്ക് ഓർത്തഡോക്സ് വിശ്വാസവും മലങ്കരസഭയുടെ പൈതൃകവും പകർന്നുകൊടുക്കാനാവു.

## പുതിയ സംരംഭങ്ങൾ

നമ്മുടെ ആരാധനാ സംഗീതം ചിട്ടപ്പെടുത്തുന്നതിനും ഓർത്തഡോക്സ് ആരാധനയ്ക്കും സംഗീതത്തിനും പുതിയ സംഭാവനകൾ നൽകുന്നതിനുമായി സെമിനാരി ആരംഭിച്ചതാണ് സ്കൂൾ ഓഫ് ലിററർജിക്കൽ മ്യൂസിക്ക് (ശ്രുതി) ഇവിടെ വിവിധ കോഴ്സുകളിലായി സംഗീത പരിശീലനം നൽകുന്നു.

---

ലെ ഭവനദാന പദ്ധതി വഴിയായും കുറെ വീടുകൾ പണിതുകൊടുക്കാൻ സാധിച്ചിട്ടുണ്ട്. എന്നാൽ കാര്യമായി ജനഹൃദയങ്ങളിലേക്ക് ഇറങ്ങി പ്രവർത്തിക്കുവാൻ നമുക്ക് കഴിയുന്നില്ല. അട്ടപ്പാടിയിൽ ഇതര ക്രിസ്തീയ വിഭാഗങ്ങളുടെ പ്രവർത്തനങ്ങൾ വളരെ ആദരണീയമാണ്.

അട്ടപ്പാടി പ്രദേശം സന്ദർശിച്ച അനുഭവങ്ങളുടെ പശ്ചാത്തലത്തിലാണ് അട്ടപ്പാടി കേന്ദ്രമാക്കി ഒരു മിഷ്യൻ പ്രവർത്തനം ആവശ്യമാണെന്ന് നമുക്ക് ബോധ്യമായത്. ഈ കാര്യങ്ങൾ മലബാർ ഭദ്രാസനത്തിലെ അവിവാഹിതരായ ഏതാനും വൈദികരുമായി പങ്കുവയ്ക്കുകയും ചെയ്തു. നമ്മുടെ ആശയം അവർ സർവാത്മനാ സ്വീകരിച്ചു. ഒരുമിച്ചുള്ള പ്രാർത്ഥനയുടെ ഫലമായി **'The Society of the Missionaries of St Thomas'** എന്ന ആശ്രമപ്രസ്ഥാനം ഉടലെടുത്തു. ശിരുവാണി പുഴയുടെ തീരത്ത് ഗൂളിക്കടവ് – ചിററൂർ ഡാം റോഡരികിൽ അനുയോജ്യമായ സ്ഥലം കണ്ടെത്താൻ ദൈവം സഹായിച്ചു. ആ ആശ്രമപ്രസ്ഥാനത്തിലെ അംഗങ്ങൾ 'അട്ടപ്പാടി മിഷൻ' ഒരു വെല്ലുവിളിയായി സ്വീകരിച്ചു. ഓർത്തഡോക്സ് സഭയ്ക്ക് നഷ്ടപ്പെട്ടുപോയ മിഷൻ വീണ്ടെടുക്കുവാനുള്ള പരിശ്രമത്തിലാണ്. അവിടെ പ്രവർത്തിക്കുവാൻ ആളും അർത്ഥവും ഉണ്ടാകണം. സഭാമക്കൾ അവിടുത്തെ നാനാവിധമായ പ്രവർത്തനങ്ങൾക്ക് ആവശ്യമായ സഹായങ്ങൾ നൽകുമോ?

1995 ഫെബ്രുവരിയിൽ കൂടിയ പ. സുന്നഹദോസ് അട്ടപ്പാടി മിഷന്റെ ഭരണഘടന അംഗീകരിച്ചു. ഇത് സഭയിലെ ഒരു മിഷനറി ആശ്രമപ്രസ്ഥാനമായി പരിണമിച്ചിരിക്കുകയാണ്. നിങ്ങളോരോരുത്തരും ഈ പ്രസ്ഥാനത്തെ സ്നേഹിക്കുകയും, ഇതിനുവേണ്ടി പ്രാർത്ഥിക്കുകയും, കഴിയുന്നത്ര സഹായങ്ങൾ നൽകുകയും ചെയ്യണമെന്ന് സ്നേഹത്തോടെ അഭ്യർത്ഥിക്കുന്നു. സഹായങ്ങൾ താഴെപ്പറയുന്ന വിലാസത്തിൽ അയച്ചുകൊടുക്കുമല്ലോ.

**The Director,**
**The Society of the Missionaries of**
**St. Thomas**
**St. Thomas Valley, Agali P. O.**
**Palghat Dist. Pin - 678 581**

—0—

# അമേരിക്കയിലെ നമ്മുടെ യുവജനങ്ങൾ

## ഫാ. റ്റി. ജെ. ജോഷ്വാ

അമേരിക്കൻ ഭദ്രാസനത്തിൽ നടന്ന ഒരു ഫാമിലി–യൂത്ത് കോൺഫറൻസിൽ സംബന്ധിക്കാൻ ഞാൻ ക്ഷണിക്കപ്പെട്ടിരുന്നു. ജൂലൈ 13 മുതൽ 16 വരെയായിരുന്നു സമ്മേളനം. മുന്നൂറു പേരോളം അതിൽ പങ്കെടുത്തു. ആ ദിവസങ്ങളിൽ അവരോടുകൂടെ താമസിക്കുന്നതിനും അനുഭവങ്ങൾ പങ്കിടുന്നതിനും, പരസ്പരം ആശയവിനിമയം ചെയ്യുന്നതിനും എനിക്കു സാധിച്ചു. മാത്രമല്ല, ഭദ്രാസനത്തിന്റെ ആസ്ഥാനത്ത് നടന്ന മറ്റൊരു ഏകദിനസമ്മേളനത്തിലും പങ്കെടുക്കുവാൻ കഴിഞ്ഞു.

യുവജനങ്ങളുടെ ഉത്സാഹവും ആവേശവും അഭിനന്ദനീയമായിതോന്നി. അമേരിക്കയിൽ അവധിക്കാലത്ത് താൽക്കാലികമായ എന്തെങ്കിലും ജോലികൾ സ്വീകരിച്ച് പണമുണ്ടാക്കുന്ന യുവാക്കൾ കുറവല്ല. ചില പ്രത്യേക കോഴ്സുകൾക്കായി സമയം കണ്ടെത്തുന്നവരുമുണ്ട്. എങ്കിലും മാതാപിതാക്കന്മാരുടെ പ്രോത്സാഹനത്താലും പ്രചോദനത്താലും കോൺഫറൻസുകളിൽ പങ്കെടുത്ത് ആത്മീകനേട്ടം കൈവരിക്കാൻ ഉത്സാഹിക്കുന്നവർ കുറവല്ലായിരുന്നു.

### സംസ്കാരങ്ങളുടെ സമ്മർദ്ദം

അവിടുത്തെ നമ്മുടെ യുവജനങ്ങൾ രണ്ടു സംസ്കാരങ്ങളുടെ സമ്മർദ്ദത്തിൽ ഞെരുങ്ങികഴിയുന്നവരാണ്. ഭവനങ്ങളിൽ മാതാപിതാക്കൾ

---

നമ്മുടെ പൗരസ്ത്യ പാരമ്പര്യവും ഓർത്തഡോക്സ് ക്രിസ്തീയ സംസ്ക്കാരവും കൂടുതൽ ആഴമായി മനസിലാക്കുന്നതിനും നമ്മുടേതായ ഒരു ഭാരതീയ ക്രൈസ്തവ സംസ്ക്കാരം ഉരുത്തിരിച്ചെടുക്കുന്നതിനും നേതൃത്വം നൽകാൻ സെമിനാരിക്ക് ചുമതലയുണ്ട്. പുതിയ കമ്മ്യൂണിക്കേഷൻ സങ്കേതങ്ങൾ മനസിലാക്കി പുതിയ സാഹചര്യങ്ങളിൽ സുവിശേഷം ജനഹൃദയങ്ങളിൽ എത്തിക്കുക എന്നത് ഒരു വലിയ വെല്ലുവിളിയാണ്.

ഭാരതീയ കലയുടെയും വാസ്തു ശില്പത്തിന്റെയും തത്വങ്ങളും സമ്പ്രദായങ്ങളും മനസിലാക്കി നമ്മുടേതായ ചിത്രരചനാരീതിയും നമ്മുടെ പള്ളികൾക്ക് ഉചിതമായ വാസ്തുശില്പശൈലിയും നാം ആവിഷ്ക്കരിക്കണം. ആധുനിക സജ്ജീകരണങ്ങളോടുള്ള ലൈബ്രറി കോപ്ലക്സും ഓരോ വിഷയത്തിലും ഗവേഷണ പഠനത്തിന് ആവശ്യമായ ലൈബ്രറി സംവിധാനവും നമ്മുടെ സെമിനാരിയിൽ ഉണ്ടാകണം.

ഇങ്ങനെ സെമിനാരിയുടെ ഉത്തരവാദിത്വങ്ങൾ വർദ്ധിക്കുന്നതനുസരിച്ച് നമ്മുടെ സഭാജനങ്ങളുടെ ചുമതലയും കൂടുന്നു. നല്ല വിദ്യാഭ്യാസവും ആത്മീയ തേജസും ശിക്ഷണ ബോധവുമുള്ള ഗുരുക്കന്മാരും പുരോഹിതന്മാരും നമുക്കുണ്ടാകണം. ഇടവകകളിൽ പ്രഗൽഭരും പക്വമതികളുമായ നല്ല ചെറുപ്പക്കാരെ കണ്ടെത്തി അവരെ പ്രേരിപ്പിച്ച് വൈദിക പരിശീലനത്തിനു അയയ്ക്കുവാൻ സഭാസ്നേഹികൾ എല്ലാവരും ശ്രമിക്കേണ്ടതാണ്.

### സ്നേഹപൂർവ്വമായ കരുതൽ

നമ്മുടെ സെമിനാരിയുടെ പ്രവർത്തനങ്ങൾക്കാവശ്യമായ തുക ലഭിക്കുന്നത് 'സെമിനാരി ദിനപ്പിരിവിൽനിന്നുമാണ്. കഴിഞ്ഞ വർഷം 10 ലക്ഷത്തിലധികം തുക സംഭാംഗങ്ങളിൽനിന്നും ലഭിച്ചു. എന്നാൽ ദൈനംദിന ചെലവുകൾ വർദ്ധിക്കുന്നതിനാൽ ഓരോ വർഷവും കൂടുതൽ തുക സമാഹരിക്കേണ്ടി വരുന്നു. ഈ വർഷത്തെ ചെലവുകൾക്ക് 17 ലക്ഷം രൂപയെങ്കിലും ഉണ്ടാകണം. സഭാംഗങ്ങളുടെയും സെമിനാരി സ്നേഹിതരുടെയും സ്നേഹപൂർവമായ കരുതൽ ഇക്കാര്യത്തിൽ ഉണ്ടാകണം.

സാമ്പത്തികമുള്ള വ്യക്തികളും, കുടുംബയോഗങ്ങളും, ഇടവകാംഗങ്ങളും സെമിനാരിയിലെ ഒരു വിദ്യാർത്ഥിയുടെ ചെലവിനുള്ള 5000 രൂപാ പ്രതിവർഷം തന്നോ പ്രിയപ്പെട്ടവരുടെ പേരിൽ എൻഡോവ്മെൻറുകൾ ഏർപ്പെടുത്തിയോ സഹായിക്കാവുന്നതാണ്.

പ്രതിവർഷം കുറഞ്ഞത് 100 രൂപാ നൽകി 'സെമിനാരിയുടെ സ്നേഹിതൻ' ആയി സെമിനാരിയുടെ പ്രവർത്തനങ്ങളെ സഹായിക്കാം. ക്രമമായി 200 രൂപാ നൽകുന്ന 1000 സ്നേഹിതന്മാർ സെമിനാരിക്ക് ഓരോ വർഷവും ഉണ്ടാകുന്നെങ്കിൽ വളരെ സഹായമായിരിക്കും.

വൈദിക സെമിനാരി സഭയുടെ ആദ്ധ്യാത്മിക കേന്ദ്രമാണ്. കർമ്മചൈതന്യം പ്രസരിതമാക്കുന്ന വൈദികരെ വാർത്തെടുക്കുന്ന പരിശീലന കേന്ദ്രമാണ്. സെമിനാരി പ്രവർത്തനങ്ങളെ സഹായിക്കുകയും 'സെമിനാരി ദിനപ്പിരിവ്' വിജയിപ്പിക്കുകയും ചെയ്യണമെ.

സെമിനാരിക്കുള്ള സംഭാവനകൾ പ്രിൻസിപ്പാൾ, ഓർത്തഡോക്സ് സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം 686001 എന്ന വിലാസത്തിൽ അയച്ചുതരുമല്ലോ.

—0—

മാർ കാത്തുസൂക്ഷിക്കാൻ വെമ്പൽകൊള്ളുന്ന കേരളീയ സംസ്ക്കാരം. അവിടെ പലതരത്തിലുള്ള വിലക്കുകളുണ്ട്, നിയന്ത്രണങ്ങളുണ്ട്. കേരളത്തിന്റെ സാംസ്ക്കാരികത്തനിമ വലിയ ഉലച്ചിൽ കൂടാതെ സംരക്ഷിക്കണമെന്ന് ആഗ്രഹിക്കുന്ന യാഥാസ്ഥിത മനോഭാവമാണുള്ളത്.

മറുവശത്ത് സമപ്രായക്കാരായ അമേരിക്കൻ യുവാക്കളുടെ സംസ്ക്കാരം. കറുത്തവരും വെളുത്തവരുമായ അമേരിക്കൻ യുവാക്കൾ അമിതമായ സ്വാതന്ത്ര്യം അനുഭവിക്കുന്നവരാണ്. ആൺപെൺ ബന്ധങ്ങളിൽ വലിയ വിലക്കുകളൊന്നുമില്ല. സ്വയമായി ജോലിചെയ്ത് പണമുണ്ടാക്കുന്നതിനുള്ള സൗകര്യമുണ്ട്. അങ്ങനെ ലഭിക്കുന്ന പണം സ്വന്തമായി ഉപയോഗിക്കാം. പണവും സ്വാതന്ത്ര്യവും ലഭിക്കുമ്പോൾ വേണ്ടത്ര ആത്മനിയന്ത്രണം ഇല്ലെങ്കിൽ, അവ ദുരുപയോഗപ്പെടുത്തുന്നതിനുള്ള പ്രേരണ വളരെയേറെ ആയിരിക്കും. മദ്യവും മയക്കുമരുന്നുകളും സുലഭമാണെന്നുവരികയും ചെയ്താൽ തെററിപ്പോകുന്നതിൽ അതിശയിപ്പാനില്ല

രണ്ട് ഡ്യൂട്ടി ചെയ്തും ഓവർടൈം പ്രവർത്തിച്ചും പണമുണ്ടാക്കുവാൻ അത്യദ്ധ്വാനം ചെയ്യുന്ന മാതാപിതാക്കൾക്ക് കൗമാരപ്രായത്തിലേക്കും യൗവനത്തിലേക്കും എത്തുന്ന മക്കളുമായി സമയം ചെലവിടുന്നതിനോ അവരുടെ പ്രശ്നങ്ങളെ മനസിലാക്കി പ്രയോജനകരമായി പ്രതികരിക്കുന്നതിനോ കഴിയാതെ പോകുമ്പോൾ പ്രശ്നങ്ങൾ സങ്കീർണ്ണമാകുന്നു. കുറെ പണമുണ്ടാക്കി, നാട്ടിലേക്ക് തിരിച്ചുപോരണമെന്ന് ആഗ്രഹിക്കുന്ന പല മാതാപിതാക്കളുമുണ്ട്. പക്ഷേ അമേരിക്കൻ സംസ്ക്കാരവുമായി കൂടുതൽ ഇഴുകിച്ചേർന്നിട്ടുള്ള അവരുടെ മക്കൾ അതിനു സമ്മതിക്കയില്ല. അവിടെ ലഭിക്കുന്ന സുഖസൗകര്യങ്ങളോ, യന്ത്രസംവിധാനങ്ങളോ ഒന്നും നമ്മുടെ നാട്ടിൽ ലഭ്യമല്ലല്ലോ.

മേൽപ്പറഞ്ഞ കാരണങ്ങൾകൊണ്ട് മാതാപിതാക്കളും മക്കളും തമ്മിൽ പലപ്പോഴും സംഘർഷങ്ങൾ ഉണ്ടാകുന്നു. വിവാഹത്തിന്റെ കാര്യത്തിലും പ്രശ്നങ്ങൾ ഉണ്ട്. അടുത്തിടപഴകുന്ന അമേരിക്കൻ യുവാക്കളുമായി (കറുത്തവരും വെളുത്തവരും) ബന്ധപ്പെട്ട് നമ്മുടെ യുവാക്കൾ വിവാഹങ്ങളിൽഎത്തുന്നു. അത്തരം ബന്ധങ്ങൾ പലപ്പോഴും കെട്ടുറപ്പുള്ളവയായിത്തീരുന്നില്ല. ശൈഥില്യത്തിലും വിവാഹമോചനത്തിലും കലാശിക്കുന്നു. നാട്ടിൽവന്ന് നിട്ടിൽനിന്ന് വരനെയോ വധുവിനെയോ സ്വീകരിക്കണമെന്ന് ആഗ്രഹിക്കുന്ന യുവാക്കളും ഇല്ലാതില്ല. അവിടെ നടക്കുന്ന മിശ്രവിവാഹങ്ങളുടെ അസ്ഥിരതയും അവ ഉയർത്തുന്ന പ്രശ്നങ്ങളുമായിരിക്കണം അതിന് ചിലരെയെങ്കിലും പ്രേരിപ്പിക്കുന്നത്.

## സമർത്ഥരായ നമ്മുടെ കുട്ടികൾ

നമ്മുടെ കുഞ്ഞുങ്ങൾ പഠനകാര്യത്തിൽ അവരുടെ കഴിവും മികവും വെളിപ്പെടുത്തുന്നു. നന്നായി പഠിച്ച്, ഇഷ്ടമുള്ള സരണികളിൽ ഉപരിപഠനം നടത്താനും, ജോലികൾ കണ്ടെത്താനും അവരിൽ പലർക്കും കഴിയുന്നു. പരിശ്രമവും കഠിനാദ്ധ്വാനവും ചെയ്യുന്നവർക്ക് ഉയർന്നുവരാനുള്ള സൗകര്യവും സാദ്ധ്യതകളും അവിടെ ഏറെയുണ്ട്. യോഗ്യതയും കഴിവും അനുസരിച്ചുള്ള തൊഴിലവസരങ്ങളും വളരെയാണ്.

## ആത്മികനേതൃത്വം

സാംസ്കാരിക രംഗത്തുനിന്നുമുള്ള സമ്മർദ്ദങ്ങളെയും വെല്ലുവിളികളെയും അതിജീവിക്കാൻ കഴിയേണ്ടത് ആത്മികശക്തി മൂലമാണ്. അത് ഇടവകകളിൽ നിന്നാണ് ലഭിക്കേണ്ടത്. അതിനുള്ള പരിപാടികളും സംവിധാനങ്ങളും ഇടവകകളിൽ സംഘടിപ്പിച്ചേ മതിയാവൂ. സ്വന്തം ജോലി നോക്കുന്ന വൈദികർക്ക് ഇക്കാര്യങ്ങളിൽ വേണ്ടുവോളം ശ്രദ്ധിക്കാൻ കഴിയുമോ എന്ന് സംശയിക്കുന്നു. എങ്കിലും അവസരങ്ങൾ നഷ്ടമാക്കാതെ ഉത്സാഹപൂർവം പ്രവർത്തിക്കുന്ന പല

# വ്യവഹാരത്തിന് ഒന്നിക്കരുത്

ഫാ. ഓ. തോമസ്

**സു**പ്രീംകോടതി വിധിക്കുശേഷം സഭാസമാധാനത്തെപ്പറ്റി കൂലംകഷമായി രണ്ടു ഭാഗങ്ങളിലും ചർച്ച നടക്കുകയാണല്ലോ. പരസ്പരം വിട്ടുവീഴ്ച ചെയ്ത് ഒന്നിക്കണമെന്നും, അല്ല കോടതിവിധി മൂലം അസന്നിഗ്ധമായി ഉറപ്പിക്കപ്പെട്ട ഭരണഘടനയ്ക്കു വിധേയമാകാത്തവർ സ്വയം പിരിഞ്ഞുപോകാൻ അനുവദിക്കണമെന്നുള്ള വ്യത്യസ്ത ചിന്തകൾ പ്രബലമായിട്ടുണ്ട്. വടക്കൻ ഭാഗത്തുള്ള സഭാമക്കൾ കൂടുതലും ഈ രണ്ടാമത്തെ അഭിപ്രായത്തോട് യോജിക്കുന്നതായിട്ടാണ് തോന്നുന്നത്. അഭിപ്രായക്കാരുടെയും വിശിഷ്യാ സമാധാനചർച്ചകളിൽ പങ്കെടുക്കുന്നവരുടെയും ചിന്തയ്ക്കായി ചില വ്യക്തിപരമായ അഭിപ്രായങ്ങൾ ഇവിടെ രേഖപ്പെടുത്തട്ടെ.

വിശ്വാസത്തിൽ ഐക്യമുള്ള വി. കുർബ്ബാനാ സംസർഗ്ഗമുള്ള ഇരുവിഭാഗങ്ങളും ഐക്യത്തിൽ പോകണമെന്നുള്ളതാണ് ആത്യന്തികമായി ദൈവ ഇഷ്ടം എന്നുള്ളതിന് സംശയമില്ല. അതെസമയം 1958–ലെപ്പോലെ ഐക്യം ഉണ്ടായി വീണ്ടും ഒരു ദശകത്തിനുള്ളിൽ അടുത്ത കേസിലേക്ക് വഴി നയിക്കാവുന്ന സാഹചര്യങ്ങൾ അവശേഷിക്കുന്നു എങ്കിൽ സമാധാനമായി പിരിഞ്ഞുകഴിയുന്നതാണ് ഐക്യത്തെക്കാൾ നല്ലത്.

പൂർണ്ണമായ ഐക്യത്തിലേക്കു വരുന്നതിന്

---

വൈദികരെയും കാണാൻ കഴിഞ്ഞു. പലയിടത്തും നേതൃത്വത്തിന്റെ പാപ്പരത്തം കാണ്മാനുണ്ട്.

ആരാധനയിലുള്ള പങ്കാളിത്തം ശരിയാംവണ്ണം യുവജനങ്ങൾക്കു സാധിക്കുന്നില്ല. ഭാഷയാണ് പ്രധാന പ്രശ്നം. മ സത്ത ലൊരിക്കൽ ഇംഗ്ളീഷിൽ കുർബാന അർപ്പിക്കുന്ന പതിവ് മിക്കയിടത്തുമുണ്ട്. പക്ഷേ അത് മുതിർന്നവർക്ക് ഒട്ടും തൃപ്തിയല്ല. അവർക്ക് അത് അരോചകമാണ്. യുവജനങ്ങളുടെ ആവശ്യമോർത്ത് മററുള്ളവർ പ്രവർത്തിച്ചേ മതിയാവൂ. അവിടെ വളരുന്ന കുഞ്ഞുങ്ങളുമായി, ഇവിടെനിന്നു പഠിച്ചിട്ടുപോകുന്ന വൈദികർക്ക് ഹൃദ്യമായി ആശയവിനിമയം നടത്താൻ ബുദ്ധിമുട്ടുണ്ട്. ഉച്ചാരണത്തിലും, ഭാഷയിലുമുള്ള വൈകല്യം, യുവജനങ്ങളുടെ മന:ശാസ്ത്രം മനസിലാക്കുന്നതിനുള്ള അപ്രാപ്തി ഇങ്ങനെ പലതുമാണ് തടങ്ങൽപ്പാറകൾ. അവിടെ ജനിച്ചുവളർന്ന്, അവിടെ പഠനം നടത്തിയിട്ടുള്ളവർ നമ്മുടെ വൈദികാഭ്യസനം ലഭിച്ച് നേതൃത്വം കൊടുക്കാൻ കഴിയുമ്പോൾ മാത്രമേ ഈ പ്രശ്നം പൂർണ്ണമായി പരിഹരിക്കപ്പെടുകയുള്ളൂ. വടക്കേ ഇൻഡ്യയിൽ ഒരു സെമിനാരി ഇപ്പോൾ ആരംഭിച്ചതുപോലെ അനതിവിദൂരഭാവിയിൽ അമേരിക്കയിലും ആവശ്യമായി വരുമെന്നാണ് എന്റെ വിനീതാഭിപ്രായം.

അമേരിക്കയിലെ പല ഇടവകകളിലും നിലനിൽക്കുന്ന ഭിന്നതകളും കലഹങ്ങളും വളരുന്ന തലമുറയെ വളരെയേറെ ബാധിക്കുന്നു. പള്ളി എന്നുള്ളത് ആരധനയ്ക്കും, ആത്മീയാഭിവൃദ്ധിക്കുമുള്ള വേദി എന്നതിനെക്കാൾ കക്ഷിപിരിച്ചിലിനും, അന്യോന്യമുള്ള പോർവിളിക്കുമായി മാറിക്കഴിയുമ്പോൾ അവിടെ വളരുന്ന കുഞ്ഞുങ്ങളിൽ അത് ദോഷമായ പ്രതികരണങ്ങൾ ഉളവാക്കും. ഇപ്പോൾ അന്തരീക്ഷം ശാന്തമായി വരുന്നു എന്നുള്ളത് ആശാസ്യം തന്നെ. ഒരു ആത്മീയ ദാഹം എല്ലായിടത്തും പ്രകടമാണ്. അത് ശുഭോദർക്കമായി ഞാൻ കരുതുന്നു. അവിടെ ഞാൻ പങ്കെടുത്ത സുവിശേഷ യോഗങ്ങൾ ഇതിനു മതിയായ തെളിവായിരുന്നു.

അമേരിക്കയിലെ നമ്മുടെ യുവജനങ്ങളെക്കുറിച്ചാണല്ലോ ഈ ലേഖനത്തിൽ പ്രതിപാദിക്കാൻ ശ്രമിച്ചത്. അവരുടെ പ്രശ്നങ്ങളും ആവശ്യങ്ങളും എന്തൊക്കെയെന്നു ചൂണ്ടിക്കാണിക്കുകയായിരുന്നു. നാം ശ്രദ്ധ വയ്ക്കേണ്ട ചില കാര്യങ്ങൾ ഉപസംഹാരമായി പറയട്ടെ: 1) മാതാപിതാക്കളും കുട്ടികളും ഒരുമിച്ചുള്ള സമ്മേളനങ്ങൾ മേഖലാടിസ്ഥാനത്തിൽ, കൂടുതലായി സംഘടിപ്പിക്കുക. ഭദ്രാസനതലത്തിൽ അതിന്റെ ക്രമീകരണം നടത്തേണ്ടതാണ്. 2) ആരാധനകൾ കുട്ടികൾക്കു ഹൃദ്യമാകത്തക്കവണ്ണം, അതെക്കുറിച്ചുള്ള പഠനങ്ങൾ നൽകണം. ഇംഗ്ളീഷ് കൂടുതൽ ഉപയോഗപ്പെടുത്തുകയും വേണം. 3) യുവജനങ്ങൾക്കുവേണ്ടിയുള്ള പരിപാടികൾ, അവരുടെ കഴിവുകളും താലന്തുകളും പ്രകടിപ്പിക്കാനും പരിപുഷ്ടിപ്പെടുത്താനും കഴിയുന്നവ ആയിരിക്കണം. ഇക്കാര്യത്തിൽ ഇതര ഓർത്തഡോക്സ് സഭകളിലെയും കാതോലിക സഭകളിലെയും നേതാക്കളെ പ്രയോജനപ്പെടുത്താൻ കഴിയും. യുവജനങ്ങൾക്കു സംഗീതം ഒരു ഹരമാണ്. അതിനുള്ള പരിശീലനവും പ്രോത്സാഹനവും സ്വാഗതാർഹമായിരിക്കും.

ഇപ്രാവശ്യം അമേരിക്കൻ ഭദ്രാസനത്തിന്റെ വിഭജിതാവസ്ഥ വെളിപ്പെടുത്തുംവണ്ണം രണ്ടു 'ഫാമിലി–യൂത്ത്' കോൺഫറൻസുകൾ നടത്തുവാനിടയായി. അടുത്തവർഷം അങ്ങനെ സംഭവിക്കാതവണ്ണം ഒരു കോൺഫറൻസായി നടത്തുവാനുള്ള നിശ്ചയമുണ്ടായിട്ടുണ്ട്. അതു പ്രാവർത്തികമാകട്ടെ എന്നാശംസിക്കുന്നു.

–0–

ചരിത്ര–സാംസ്കാരികപരമായി പല തടസങ്ങളുമുണ്ട്. എന്നാൽ അധികം ശ്രദ്ധിക്കപ്പെടാത്ത മററാരു ഘടകം കൂടിയുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു. അത് നമ്മുടെ സാമുദായികമായ അഹങ്കാരമാണ്. അതെപ്പററി അല്പമായിട്ടൊന്നു വിശദീകരിക്കാം. ഭാരതത്തിന്റെ ഏററവും വലിയ–തിന്മ 'ജാതിവ്യവസ്ഥ' (ഉച്ചനീചത്വങ്ങൾക്ക് ജന്മം കൊണ്ട് ശാശ്വതമായ അടിസ്ഥാനം ഉണ്ടെന്നുള്ള ചിന്ത) യാണെന്ന് എവരും സമ്മതിക്കും. അതിൽ ബ്രാഹ്മണ മേധാവിത്വത്തിലധിഷ്ഠിതമായ 'അഹന്ത' സമൂഹമായി ഏററുവാങ്ങിയതിൽ മററു ക്രിസ്തീയ സഭാ വിഭാഗങ്ങളെക്കാൾ മുൻപിൽ നിൽക്കുന്നത് ഭിന്നിച്ചുനിൽക്കുന്ന നമ്മുടെ സഭാവിഭാഗങ്ങളാണ്. താഴ്മയും വിനയവുമുള്ള വ്യക്തികൾ എല്ലായിടത്തും കാണുമായിരിക്കാം. എന്നാൽ ക്രിസ്തുവിന്റെ അപ്പോസ്തോലനായ വി. തോമാശ്ലീഹായിൽ നിന്ന് സുവിശേഷം ഉൾക്കൊള്ളാത്തതായ ഭാഗ്യത്തേക്കാൾ നാം ഊററം കൊള്ളുന്നത് നമ്മുടെ ബ്രാഹ്മണ പാരമ്പര്യത്തിലാണ് (ഇന്നത്തെ ഒട്ടധികം ചരിത്രകാരും ഈ വസ്തുത അംഗീകരിക്കുന്നുമില്ല) മിക്ക കുടുംബചരിത്രങ്ങളും നീട്ടിവലിച്ച് എഴുതി മുട്ടിക്കുന്നത് പകലോമററം തറവാടിനോടാണല്ലോ. ഗൾഫ്, അമേരിക്കൻ പണം കൂടി വന്നുകഴിഞ്ഞപ്പോൾ നമ്മുടെ സമൂഹത്തിന്റെ അഹന്ത പിന്നെയും വർദ്ധിച്ചിരിക്കുകയാണ്. ഈ അഹന്ത നേതൃത്വതലങ്ങളിലും അണികളിലും ഒരുപോലെ വ്യാപിച്ചിട്ടുമുണ്ട്. സമൂഹമായി നാം ആർജ്ജിച്ചിരിക്കുന്ന അഹന്തയ്ക്കുള്ള ശിക്ഷയാണോ നൂററാണ്ടുകളായിട്ടുള്ള ഈ കേസും വഴക്കുമെന്ന് ഞാൻ ചിന്തിച്ചിട്ടുണ്ട്. അതിനാൽ ദൈവം ആഗ്രഹിക്കുന്ന തരത്തിലുള്ള ഐക്യമുണ്ടാകണമെങ്കിൽ താഴ്മയും, വിനയവും, ദൈവാശ്രയബോധവുമുള്ള ഒരു സമൂഹമായി നാം രൂപാന്തരപ്പെടേണ്ടിയിരിക്കുന്നു. നിർഭാഗ്യവശാൽ രണ്ടു ഭാഗങ്ങളിലും ഉണ്ടായിരിക്കുന്ന സ്ഥാപനവൽക്കരണവും സാമ്പത്തികവളർച്ചയും കണക്കിലെടുക്കുമ്പോൾ അത്തരത്തിൽ ഗുണപരമായ ഒരു രൂപാന്തരത്തിനുള്ള സാദ്ധ്യത തൽക്കാലം വിരളമാണ്. അങ്ങനെ ചിന്തിക്കുമ്പോൾ തൽക്കാല സൗകര്യങ്ങൾക്കുവേണ്ടി നേതാക്കന്മാർ ഏച്ചുകെട്ടുന്ന ഐക്യത്തെക്കാൾ പരസ്പരം വഴിപിരിഞ്ഞുപോകുന്നതിലുള്ള കുററബോധം വരുംതലമുറയെയെങ്കിലും പശ്ചാത്താപത്തിലേക്കു വഴി നയിച്ചു എന്നുവരാം. യഥാർത്ഥ ഐക്യത്തിന് വളരെ അധികമായ ദൈവീക കൃപ ആവശ്യമുണ്ട്. തൽക്കാല പരിത:സ്ഥിതിയിൽ അത്രയും കൃപ നാം പ്രാപിച്ചിട്ടില്ലാത്തതിനാൽ പരസ്പരം ബഹുമാനമുള്ള സമൂഹമായി മാറുവാനേ സാദ്ധ്യമാകയുള്ളു. ആത്മീകവളർച്ചയുടെ അനുഭവത്തിൽ ഉണ്ടാകുന്ന ഐക്യവും ഏച്ചുകെട്ടുന്ന ഐക്യവും തമ്മിൽ ഏറെ അന്തരമുണ്ട്. രാഷ്ട്രീയപാർട്ടികളിലെ നേതാക്കന്മാർ പോലും പ്രകടിപ്പിക്കാത്ത തരത്തിൽ പരനിന്ദയും പുച്ഛവും ഉള്ളവർ (എല്ലാവരും അങ്ങനെയാണെന്ന് വിവക്ഷിക്കുന്നില്ല) തമ്മിൽ ആത്മാർത്ഥമായ ഐക്യം ഉണ്ടാവുമോ? ഇതോടൊപ്പം മററു പല ചിന്തകൾ കൂടി ഐക്യത്തെക്കുറിച്ച് ആലോചിക്കുമ്പോൾ പരിഗണിക്കേണ്ടതായിട്ടുണ്ട്.

1. 1958–ലെ സുപ്രീംകോടതി വിധിയും ബുദ്ധിമാനും സഭാസ്നേഹിയുമായിരുന്ന കെ. ചെറിയാൻ വക്കീൽ തിരുകിക്കയററിയ രണ്ടു ഘടനക്കു വിധേയമായി പാത്രിയർക്കീസിനെ സ്വീകരിച്ചിരിക്കുന്നു (കാന്താരി അല്പം മതി എന്ന വിശേഷണത്തോടെ കൈമാറിയ) എന്ന കല്പനയും കൂടിയായപ്പോൾ ഇനി ഒരുകാലത്തും ഇവിടെ ഒരു കക്ഷിവഴക്കോ കേസോ ഉണ്ടാവുകയില്ലെന്ന് എല്ലാവരും ധരിച്ചുപോയി. എന്നാൽ കേവലം 12 വർഷങ്ങളെ, അതുതന്നെ പല അസ്വസ്ഥതകളോടും കൂടി നിലനിന്നുള്ളു. സമൂഹമായി സമാധാനത്തിനുവേണ്ടിയുള്ള പക്വമായ രൂപാന്തരംകൂടാതെ കോടതിവിധിയുടെ അടിസ്ഥാനത്തിൽ തൽക്കാല അസൗകര്യങ്ങളെയും ബുദ്ധിമുട്ടുകളെയും ഒഴിവാക്കാൻ ചില ഏച്ചുകെട്ടുകൾ നടത്തിയാൽ അത് നിലനില്ക്കുമെന്ന് എന്താണുറപ്പ്.

2) വ്യക്തി തെററുചെയ്താൽ പശ്ചാത്തപിക്കണം, പ്രായശ്ചിത്തം ചെയ്യണം. പാപപരിഹാരം നേടുന്നത് അങ്ങനെയാണ്. അദ്ദേഹത്തിനും ഈ നിയമം ബാധകമല്ലേ? മാർ തോമാശ്ലീഹായ്ക്കു പട്ടത്വം ഇല്ലെന്നു തുടങ്ങി, കാതോലിക്കോസിന്റെ ശുശ്രൂഷാ ചുമതലയുള്ളിടത്ത് അനധികൃതമായി കൈയ്യേറിയതുൾപ്പെടെ പരസ്പരം ചെയ്തിട്ടുള്ള തെററുകൾക്ക് ആര് പശ്ചാത്തപിച്ചിട്ടുണ്ട്? ഗലീലിയോട് ചെയ്തത് തെററായിപ്പോയി അതിന് മാപ്പ് ചോദിക്കുന്നു എന്ന് തെററാവരം അവകാശപ്പെടുന്ന മാർ പാപ്പായ്ക്ക് നാലു നൂററാണ്ടുകൾക്കുശേഷം ലോകത്തോടായി പ്രസ്താവിക്കാമെങ്കിൽ അതുപോലെ ഒരു പശ്ചാത്താപം ഇവിടെയും ആവശ്യമില്ലേ? പാവപ്പെട്ട അയ്മേനിയുടെ തെററു ഗുരുതരവും പൗരോഹിത്യശ്രേണിയുടെ മുകളിലോട്ടു വരുംതോറുമുള്ളവരുടെ തെററുകൾ ലഘുത്വവുമായി കാണുന്ന വ്യവസ്ഥാപിത സഭകളുടെ ഇരട്ടത്താപ്പു നയം ഒരു കണക്കിന് ഇവിടെയും സ്വീകരിക്കുകയല്ലേ?

തെറ്റു ചെയ്തവർ തീർച്ചയായും പശ്ചാത്തപിക്കണം. അതിൽനിന്നുണ്ടാകുന്ന യോജിപ്പേ ശാശ്വതമാവൂ.

3) ചരിത്രപരമായ കാരണങ്ങളാലാണ് അന്തോഖ്യൻ സഭയുമായി ബന്ധപ്പെടേണ്ടി വന്നത് എന്ന് എല്ലാവർക്കുമറിയാം. അതുപോലെ തന്നെ ഇന്നു നമുക്കു ലഭിച്ചിരിക്കുന്ന അറിവിന്റെ വെളിച്ചത്തിൽ പേർഷ്യയിൽ നിന്നുപോയ കാതോലിക്കേറ്റ് ഇവിടെ പുന:സ്ഥാപിക്കാതെ തന്നെ അതിപുരാതനമായ ഈ സഭയ്ക്ക് ഇവിടെ ഒരു കാതോലിക്കേറ്റോ പാത്രിയർക്കേറ്റോ സ്ഥാപിക്കുവാൻ യാതൊരു തടസവുമില്ല എന്ന് മനസിലാക്കാവുന്നതാണ്. എന്നാൽ നമ്മുടെ പൂർവ്വീകരെ ഇതിന്റെ പേരിൽ കുറ്റപ്പെടുത്തേണ്ടതുമില്ല. അവർക്ക് അന്ന് ലഭിച്ചിരുന്ന അറിവിന്റെ വെളിച്ചത്തിൽ മെച്ചമായത് അവർ ചെയ്തു. എന്നാൽ കാലം നീങ്ങുമ്പോൾ പുതിയ അറിവുകളും, ഉൾക്കാഴ്ചകളും ദൈവം നൽകുന്നതനുസരിച്ച് നീങ്ങുകയാണാവശ്യം. അല്ലാതെ അന്നത്തെ ശരിയും ഇന്നത്തെ തെറ്റുമായതിനെ ഉറച്ചു നിർത്താൻ

## സഭയുടെ വിശുദ്ധ രഹസ്യങ്ങൾ

(8–ാം പേജിൽനിന്നും തുടർച്ച)

നിയമ വ്യാഖ്യാനത്തിൽ വി. കുർബാന പുതിയ നിമത്തിന്റെ പെസഹായാണ്.

വിശുദ്ധ രഹസ്യങ്ങളിൽ ക്രിസ്തുവുമായുള്ള സംബന്ധവും അവിടുത്തെ രക്ഷാകര പ്രവർത്തനങ്ങളിലുള്ള പങ്കാളിത്തവും ഇന്നും സാധ്യമാകുന്നത് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം കൊണ്ടാണ്; മനുഷ്യപ്രയത്നം കൊണ്ടല്ല. സകലവും സഭയെ ഓർമ്മപ്പെടുത്തുന്ന പരിശുദ്ധാത്മാവിനെ വിളിച്ചുകൊണ്ടുള്ള പ്രാർത്ഥന **(Epiclesis)** ഈ നിലയിലാണ് ക്രമീകരിച്ചിരിക്കുന്നത്.

ദൈവത്തിന്റെ രക്ഷാപദ്ധതി ചരിത്രത്തിൽ പൂർത്തീകരിച്ച ക്രിസ്തുവിനോട് ഇക്കാലത്തിൽ ജീവിക്കുന്ന സഭ കൗദാശികാനുഷ്ഠാനങ്ങളിലൂടെ നിരന്തരം ബന്ധപ്പെടുകയും എക്കാലവും അവനെ രക്ഷാദാതാവായി അനുഭവിച്ചറിഞ്ഞുകൊണ്ട് രക്ഷാപൂർത്തിയുടെ പ്രത്യാശയിൽ വളരുകയും ചെയ്യുന്നു. ഇങ്ങനെ ഓർമ്മയും അനുഷ്ഠാനവുംവഴി ഭൂതവർത്തമാനഭാവി കാലങ്ങൾ ക്രിസ്തുവിൽ സമന്വയിപ്പിക്കുകയും കാലങ്ങൾ തമ്മിലുള്ള അകലവും അന്തരവും അവസാനിപ്പിച്ച് ഇക്കാലജീവിതത്തിൽതന്നെ നിത്യതയുടെ അനുഭവത്തിലേക്ക് സഭ പ്രവേശിക്കുകയും ചെയ്യുന്നു.

(തുടരും)

## സംശയങ്ങൾ ചോദിക്കുക

(11–ാം പേജിൽനിന്നും തുടർച്ച)

ട്ടുനിൽക്കുന്നു. ഈ സമയത്ത് ദൈവം അവയ്ക്ക് ഒരു ന്യായവിധി നടത്തുന്നില്ല. അതിനുള്ള കോടതിയും (ബെസ്ദീനോ) ഇല്ല. ന്യായവിധിയോ കോടതിയോ ഇല്ലാത്തിടത്ത് അവർക്കു വന്നുപോയ തെറ്റുകൾ അവരെ ബോദ്ധ്യപ്പെടുത്തുകയോ അങ്ങിനെ ബോദ്ധ്യപ്പെടുത്തുമ്പോൾ അവ ക്ഷമിക്കപ്പെടുവാനായി ഒരു സങ്കട ഹർജി നൽകുവാനോ അവർക്ക് കഴിയുന്നില്ല. ഇത് കർത്താവിന്റെ രണ്ടാമത്തെ വരവിൽ മാത്രമെ നടക്കുന്നുള്ളു. ആയതിനാൽ ഈ അവസ്ഥയിൽ ആത്മാവും ശരീരവും ജീവനോടിരിക്കുന്ന കാലത്തു ചെയ്തുപോയതും ക്ഷമ ലഭിക്കാത്തതുമായ പാപങ്ങളെക്കുറിച്ചുള്ള കുറ്റബോധത്താൽ ഭാരപ്പെടുമ്പോൾ അവയോട് രണ്ടിനോടും ദൈവം കരുണ ചെയ്യണമെന്ന് നമ്മൾ അപേക്ഷിക്കുന്നതാണ് ഈ പ്രാർത്ഥന.

—0—

## വി. മദ്ബഹായിലെ ശുശ്രൂഷകർ

(13–ാം പേജിൽനിന്നും തുടർച്ച)

യുടെ ദാസനായ മോശയ്ക്കുംശുശ്രൂഷചെയ്തു. ഇതുകൊണ്ട് മോശ മരിക്കുന്നതിനുമുമ്പുതന്നെ തന്റെ പിൻഗാമിയായി യോശുവയെ കണ്ടു. മോശ യോശുവയെ കൈവച്ചനുഗ്രഹിക്കയും ചെയ്തു. എന്തുകൊണ്ട് വിശ്വാസികൾ ഈ സ്ഥാനത്തേക്ക് കടന്നുവരുന്നില്ല എന്നതിന്റെ കാരണം വ്യക്തമായി പറയാവുന്നതല്ലായെങ്കിലും ചിലത് ചിന്തിക്കാവുന്നതാണ്.

1) വി.മദ്ബഹായിൽ ശുശ്രൂഷിക്കുവാൻ ഞാൻ യോഗ്യനല്ലായെന്ന ചിന്ത.
2) ശുശ്രൂഷകർ ജീവിതത്തിൽ ചില നിഷ്ഠകൾ അനുഷ്ടിക്കേണ്ടതായിട്ടുണ്ട്.
3) വി. മദ്ബഹായിലെ ശുശ്രൂഷ നിലവാരം കുറഞ്ഞ ഒന്നായി വിശ്വമസികൾ കാണുന്നു.
4) 'കപ്യാർ' എന്ന പദപ്രയോഗം
5) ശുശ്രൂഷകർക്ക് നൽകേണ്ട അംഗീകാരമോ ബഹുമാനമോ നൽകുന്നില്ല.
6) ശുശ്രൂഷകനെ വെറും ശമ്പളക്കാരനായി കാണുന്നു.
7) ആത്മീയജീവിതമില്ലായ്മവും, ആത്മീയ അധികാരത്തെക്കുറിച്ചുള്ള അജ്ഞതയും.

ശുശ്രൂഷകരുടെ പദവി മനസിലാക്കി വേണ്ട ബഹുമാനവും അംഗീകാരവും നൽകണം. ശുശ്രൂഷകരെ താഴ്ന്ന നിലവാരത്തിലേക്ക് വലിച്ചെറിയാതെ സാധാരണക്കാരിൽനിന്നും ആത്മീയ അധികാരത്താൽ ഉയർന്നവരായി കാണണം. 'കപ്യാർ' എന്ന പദം എന്നേക്കുമായി സഭയിൽ നിന്നും നീക്കം ചെയ്താൽ അനേകം ശുശ്രൂഷകരെ സഭയ്ക്ക് ലഭ്യമാകും. *

ശ്രമിക്കുന്നത് മുന്നോട്ടു നീങ്ങുന്ന ഒരു സമൂഹത്തിനു യോജിച്ചതല്ല. ഒരു വിഭാഗത്തിന്റെ അജ്ഞതമൂലമുള്ള വികാരങ്ങളെ മാനിക്കാൻ മാത്രം ഭരണഘടനയിലെ ഒന്നാം വകുപ്പ് നിലനിർത്തണമെന്നതിൽ കവിഞ്ഞ് അതിന് ദൈവശാസ്ത്രപരമായോ അല്ലാതയോ ഇപ്പോൾ യാതൊരു പ്രാധാന്യവുമില്ല. ഈ തത്വം അംഗീകരിക്കാവുന്നില്ലെങ്കിൽ തത്വാധിഷ്ഠിതമായ യോജിപ്പ് എങ്ങനെ സാദ്ധ്യമാവും?

4) സാർവ്വത്രിക മൂല്ല്യങ്ങൾക്കെതിരാകാതെ ദേശീയ യഥാർത്ഥ്യങ്ങളോട് അർത്ഥവത്തായി പ്രതികരിച്ചു ജീവിക്കുന്നതിലാണ് മലങ്കര സഭയുടെ ഭാവി യഥാർത്ഥത്തിൽ സ്ഥിതി ചെയ്യുന്നത്. വളരെ ഭിന്നമായ ആശയങ്ങൾ ഉള്ള രാഷ്ട്രീയ പാർട്ടികൾ പോലും ദേശീയതയെ ഉയർത്തിപ്പിടിക്കുന്നതിൽ മൽസരിക്കുകയാണ്. 40% ജനങ്ങൾ ദാരിദ്രരേഖക്കു താഴെ അധിവസിക്കുന്നു. ഭൂരിപക്ഷം നിരക്ഷരരായിരിക്കുന്നു. വർഗീയതയും, ഭാഷാ ഭ്രാന്തും, മദ്യവും, മയക്കുമരുന്നും, അഴിമതിയും, മാഫിയായും വർദ്ധിക്കുന്ന ഒരു സമൂഹത്തിൽ അതിനെതിരായി പ്രവർത്തിക്കുന്ന ഒരു ശക്തിയായി ക്രൈസ്തവ സഭകളെ, വിശിഷ്യാ നമ്മുടെ സമൂഹത്തെ കാണുവാൻ കഴിയുന്നുണ്ടോ? ഇവിടെ ക്രിസ്തീയ സാക്ഷ്യം അർത്ഥവത്താകണമെങ്കിൽ ബാഹ്യമായ നുകത്തോടൊപ്പം ആന്തരിക നുകവും അഴിച്ചു മാറേറണ്ടതുണ്ട്. അന്തോഖ്യൻ സഭയുടെ നന്മകളെ നിരാകരിക്കാതെ ഭാരതീയ സാഹചര്യങ്ങളിൽ ഉൾക്കൊള്ളേണ്ട മററനേകം നന്മകളുണ്ട്. വേഷഭൂഷാദികളിലും ആചാരാനുഷ്ഠാനങ്ങളിലും, ആരാധനാ ക്രമത്തിലുമൊക്കെ ആരോഗ്യകരമായ പല വ്യതിയാനങ്ങളും ഉണ്ടാകേണ്ടതുണ്ട്. ബ: വി. സി. സാമുവൽ അച്ചൻ 'ഇതൊരു ഇൻഡ്യൻ സഭയോ' എന്ന പുസ്തകത്തിൽ ഉന്നയിച്ചിരിക്കുന്ന വിഷയങ്ങൾ കൂടുതൽ ഗൗരവമായി ചിന്തിക്കേണ്ടതാണ്. ഇങ്ങനെ ഗൗരവമായി ചിന്തിക്കേണ്ട പലതും വിട്ടുകളഞ്ഞ് ക്രിയാത്മകമാകേണ്ട ശക്തി മുഴുവൻ കേസിനും വഴക്കിനുമായി ചെലവഴിക്കുന്നത് ആർക്കുവേണ്ടിയാണോ? അതിനാൽ ഏത് ഒത്തുതീർപ്പു വ്യവസ്ഥകളും പരമമായി ഈ സഭ ഒരു ദേശീയസഭയായി രൂപാന്തരപ്പെടുന്നതിനുള്ള ലക്ഷ്യം വെച്ചുകൊണ്ടായിരിക്കണം.

5) പരമമായ നന്മ ഐക്യമാണെന്ന് സമ്മതിക്കാമെങ്കിലും ചില സാഹചര്യങ്ങളിൽ ഭിന്നിപ്പിനും സാംഗത്യമുണ്ടെന്നുള്ളത് തള്ളിക്കളയാനാവുമോ? തിരിഞ്ഞുനോക്കുമ്പോൾ പാശ്ചാത്യ സഭയിലെ നവീകരണവും ഇവിടെയുണ്ടായ നവീകരണവുമൊക്കെ പൂർണ്ണമായും തിന്മയാണെന്ന് വിധിക്കാനാവുമോ? 1958–ലെ ഐക്യം ദൈവം ഉണ്ടാക്കിയതെങ്കിൽ കേവലം 12 വർഷങ്ങൾക്കുള്ളിൽ അത് എന്തുകൊണ്ട് പൊളിഞ്ഞു എന്ന ചോദ്യത്തിന് ഉത്തരം എന്താണെന്നു പറയുവാൻ ആരാലും സാദ്ധ്യമല്ല. നിരന്തരമായുള്ള പോരാട്ടവും കുററപ്പെടുത്തലും കാരണം വിശ്വാസത്തിൽ ഐക്യമുള്ളതൊഴിച്ചാൽ സാംസ്കാരികവും ജീവിതശൈലിയും എല്ലാംതന്നെ രണ്ടുകൂട്ടരും വ്യത്യസ്തമായ നിലകൾ സ്ഥാപിച്ചുകഴിഞ്ഞു. ആ സ്ഥിതിക്ക് കോടതിവിധിയുടെ വെളിച്ചത്തിൽ ആ ഭിന്നതകളെയെല്ലാം എളുപ്പത്തിൽ വായിച്ചുകളയാനാവുമോ? പരസ്പര ബഹുമാനവും സ്നേഹവും നിലനിർത്തിക്കൊണ്ട് വ്യത്യസ്തമായ നിലകളിൽ ക്രൈസ്തവ സാക്ഷ്യം നൽകി വളരാൻ രണ്ടു കൂട്ടർക്കും സാദ്ധ്യമാവില്ലേ? ഐക്യമായാലും വേർപിരിയലായാലും വരുംതലമുറയെ വ്യവഹാരത്തിന്റെ ചുഴിയിലേക്കു തള്ളിവിടല്ലേ എന്ന് ബന്ധപ്പെട്ടവരോടെല്ലാം ഒരപേക്ഷയുണ്ട്. എന്തുകൊണ്ടെന്നാൽ വ്യവഹാരങ്ങൾക്ക് ഇനിയും സാധ്യതകളുള്ള ഒന്നിക്കലിനെക്കാൾ വ്യവഹാരങ്ങൾക്കു പൂർണ്ണ വിരാമമിട്ടുകൊണ്ടുള്ള വേർപിരിയലായിരിക്കും അഭികാമ്യം.

–0–

---

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**

| | |
|---|---|
| ഒരു വിശ്വാസി, ഇററാർസി. | ആനി മാണി, ആവടി. |

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

## പാഠം 62

### (1, 2, 3 യോഹന്നാൻ, യൂദാ)

വിജയിയുടെ പേരും വിലാസവും

പേര്: ഡെയ്സി സണ്ണി
വിലാസം: P. O. Box 24081
Safat, Kuwait
ഇടവക: കൽക്കട്ട

## പാഠം 62

### 1, 2, 3 യോഹന്നാൻ, യൂദാ

### ശരിയായ ഉത്തരം

1. പിതാവിനോടും അവന്റെ പുത്രനായ യേശുക്രിസ്തുവിനോടും 1 യോഹ. 1: 3.
2. വെളിച്ചത്തിൽ നടക്കണം 1 യോഹ. 1: 7.
3. യേശുക്രിസ്തു 1 യോഹ. 2: 1
4. ശക്തർ, ദൈവവചനം അവരിൽ വസിക്കുന്നു. ദുഷ്ടനെ ജയിച്ചിരിക്കുന്നു 1 യോഹ. 2: 14.
5. ജഡമോഹം, കൺമോഹം, ജീവനത്തിന്റെ പ്രതാപം 1 യോഹ. 2; 16.
6. ദൈവത്തിൽനിന്നു ജനിക്കണം 1 യോഹ. 3. 9.
7. നാം അന്യോന്യം സ്നേഹിക്കണം 1 യോഹ. 3: 11.
8. ദൈവസ്നേഹം ഉള്ളവർ 1 യോഹ. 3; 12.
9. ദൈവത്തിൽനിന്നുള്ളവയോ എന്ന് ശോധന ചെയ്യണം 1 യോഹ. 4: 1, 2.
10. സ്നേഹത്തിൽ ഭയമില്ലാത്തതിനാൽ 1 യോഹ. 4: 18.
11. ആത്മാവ്, ജലം, രക്തം 1 യോഹ. 5: 8.
12. 1) മരണത്തിനല്ലാത്ത പാപം. 2) മരണത്തിനുള്ള പാപം 1 യോഹ. 5; 16.
13. ക്രിസ്തുവിന്റെ ഉപദേശത്തിൽ നിലനില്ക്കാത്തവർ 2 യോഹ. 3.
14. 2 യോഹന്നാൻ.
15. വി. യോഹന്നാൻ 3 യോഹ. 15.
16. 3 യോഹന്നാൻ 3 യോഹ. 1.
17. അതിവിശുദ്ധം യൂദാ 20.
18. ഹാനോക് യൂദാ 14.
19. മീഖായേൽ യൂദാ 9.
20. 1) പിതാവായ ദൈവത്തിൽ സ്നേഹിക്കപ്പെടണം.
 2) യേശുക്രിസ്തുവിനായി സൂക്ഷിക്കപ്പെടണം യൂദാ 1.

## പാഠം 62

### 1, 2, 3 യോഹന്നാൻ, യൂദാ

1. ഡെയ്സി സണ്ണി, കുവൈററ്
2. ലിൻസി സൂസൻ വറുഗീസ്, കുവൈററ്
3. പി. എം. ചാക്കോ, കിടങ്ങന്നൂർ
4. സാറാമ്മ തോമസ്, മലാട്
5. വി. ജോർജ്, ഗുജറാത്ത്
6. ജയാ കോശി, അഹമ്മദബാദ്
7. ബേബി മോനച്ചൻ, ഏവൂർ
8. സാറാമ്മ ചെറിയാൻ, മലാട്
9. മറിയാമ്മ മാത്യു, ഗുജറാത്ത്
10. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
11. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
12. ഷിബു വറുഗീസ്, മൈലപ്ര
13. L. M. ജോർജ്, പ്രക്കാനം
14. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
15. പൊന്നമ്മ തോമസ്, അഹമ്മദബാദ്
16. C. U. ഡേവി, കൊച്ചി
17. കെ. ററി. വറുഗീസ്, കേളകം
18. ശാന്തമ്മ ജോണച്ചൻ, കാസർകോട്
19. സാബു ജോർജ്, കടമ്മനിട്ട
20. മറിയാമ്മ വറുഗീസ്, ആനിക്കാട്
21. കെ. എം. രാജു, അഹമ്മദബാദ്
22. അനിൽ പുന്നൂസ്, ബോംബെ
23. മോനമ്മ വറുഗീസ്, ആഞ്ഞമൂഴി
24. ജിജി വറുഗീസ്, കുന്നന്താനം
25. അന്നമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
26. കെ. എം. ചെറിയാൻ, സാഗർ
27. തോമസ് പി. സി., റെയ്പൂർ
28. കോശി മത്തായി, നന്ദിനി
29. എലിസബേത്ത് മാത്യു, ഭുവനേശ്വർ
30. ലീലാസ ജേക്കബ്, പുന്നംവേലി
31. കെ. ജി. എബ്രഹാം, ജബൽപൂർ
32. കെ. എം. തോമസ്, മദ്രാസ്
33. മറിയാമ്മ അലക്സ്, കവിയൂർ
34. മാമ്മൻ ഐയ്പ്, ചുങ്കത്തറ
35. നിർമ്മല എബ്രഹാം, ലുധിയാന
36. മോളി മാത്യു, നാരങ്ങാനം
37. വി. എം. പൗലോസ്, കാക്കവയൽ

# ക്രൈസ്തവ സാഹിത്യ സമിതി

## തിരുവല്ല

## 1995 നവം. 6 മുതൽ 11വരെ സാഹിത്യവാരം

## ഡിസ്കൗണ്ട് 33 1/3%

ക്രൈസ്തവ വിജ്ഞാനത്തിന്റെ വ്യാപനത്തിനുള്ള സംഘടിതയത്നമായി എല്ലാവർഷവും നടത്തുന്ന ക്രൈസ്തവ സാഹിത്യവാരത്തിൽ പുസ്തകങ്ങൾ വില കുറച്ചുവിൽക്കുന്നു. ഈ വർഷത്തെ സാഹിത്യവാരം 1995 നവം. 6–11 വരെ.

## ലഭിക്കുന്ന ഡിസ്കൗണ്ട് നിരക്കുകൾ

| | |
|---|---|
| സി. എസ്. എസ്. മലയാളം ഗ്രന്ഥങ്ങൾക്ക് | 33 1/3 % |
| റ്റി. എൽ. സി, മലയാളം ഗ്രന്ഥങ്ങൾക്ക് | 25% |
| ബൈബിൾ ഭാഷ്യം, നിഘണ്ടു | 25% |
| സി. എസ്. എസ്. ഇംഗ്ലീഷു ഗ്രന്ഥങ്ങൾക്ക് | 25% |

മററു ഗ്രന്ഥങ്ങൾക്കും വിവിധ നിരക്കുകളിൽ ഡിസ്കൗണ്ട് നൽകുന്നുണ്ട്. സാഹിത്യവാരത്തിൽ ലഭിക്കുന്ന തപാൽ ഓർഡറുകൾക്കും ഡിസ്കൗണ്ട് നൽകുന്നതാണ്. തപാൽകൂലി അവരവർ വഹിക്കണം.

**ബൈബിൾ നിഘണ്ടു ഏഴാം പതിപ്പിന്റെ വിതരണം തുടങ്ങി.**

**സൗജന്യ പുസ്തകലിസ്ററു വേണ്ടവർ എഴുതുക**

എല്ലാ പ്രധാന ക്രൈസ്തവ പ്രസാധകരുടെയും ഈടുററ ഗ്രന്ഥങ്ങൾ
ലഭിക്കുന്ന മധ്യതിരുവിതാംകൂറിലെ ഏററവും വലിയ
പുസ്തകശാല സന്ദർശിക്കുക

മാനേജർ,

**സി. എസ്. എസ്. ബുക്ക്ഷോപ്പ്,**
**കുരിശുകവല, തിരുവല്ല 689101**
(ഫോൺ: 30389)

# വാർത്തകളും കുറിപ്പുകളും

## ഭദ്രാസനകേന്ദ്രം കൂദാശ ചെയ്തു

തിരുവനന്തപുരം: ഉള്ളൂരിലുള്ള തിരുവനന്തപുരം ഭദ്രാസന ആസ്ഥാനത്തിന്റെ കൂദാശ പ. കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തി. ഗീവറുഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ സഹകാർമ്മികത്വം വഹിച്ചു.

പൊതുസമ്മേളനം തെന്നമ്പിൽ രാമകൃഷ്ണൻ ഉദ്ഘാടനം ചെയ്തു. ഭവനങ്ങളുടെ താക്കോൽദാനം മന്ത്രി കെ. എം. മാണിയും സുവനീർ പ്രകാശനം മന്ത്രി സി. വി. പത്മരാജനും നിർവ്വഹിച്ചു.

ലോറൻസ് മാർ അപ്രേം, ജോസഫ് മാർ ഐറേനിയോസ്, ഡോ. സാമുവേൽ അമൃതം, അബ്ദുൾ ഗഫൂർ മൗലവി, എം. പി. മാരായ എ. ചാൾസ്, എൻ. ഡെന്നീസ്, എം. എൽ. എ. മാരായ ഉമ്മൻചാണ്ടി, എം. വിജയകുമാർ, ജോസഫ് എം. പുതുശേരി, ശോഭന ജോർജ്, പാലോട് രവി, വൈസ് ചാൻസലർ ഡോ. ജെ. വി. വിളനിലം, കെ. എം. മാത്യു, എ. കെ. തോമസ് എന്നിവർ പ്രസംഗിച്ചു.

---

38. എലിസബേത്ത്, മാരാമൺ
39. വത്സമ്മ ജയിംസ്, അബർനാഥ്
40. ജയ ആൻ സൈമൺ, കോയിപ്രം
41. അനി കെ. ജോർജ്, ആർത്താററ്
42. റെജി വറുഗീസ്, മൈലപ്ര
43. കെ. സി. ജോർജ്, പെങ്ങാമുക്ക്
43. റീനാ ശമുവേൽ, ചെങ്ങമനാട്
45. വറുഗീസ് ലാൽ, പുത്തൂർ
46. അച്ചാമ്മ വറുഗീസ്, മുണ്ടിയപ്പള്ളി
47. എലിസബേത്ത് തമ്പി, കൊച്ചി
48. ആഷാ ജോൺ, കുണ്ടറ
49. റേച്ചൽ ചാക്കോ, മല്ലപ്പള്ളി
50. ഗ്രേസി വറുഗീസ്, റെയ്പൂർ
51. അജിത ഉമ്മൻ, കുളനട
52. മറിയാമ്മ ജോഷ്വാ, ചുണ്ടുകോട്ടയ്ക്കൽ
53. പി. എസ്. ഈപ്പൻ, റെഞ്ചിലാടി
54. പി. എസ്. ഈപ്പൻ, റെഞ്ചിലാടി
55. മറിയാമ്മ ചാക്കോ, ആൻസമാൻസ്
56. കുഞ്ഞുമോൾ ജോർജ്, കൊരട്ടി
57. ലിസി പ്രസാദ്, ചണ്ഡിഗഢ്
58. സുജ ജോർജ്, നാരങ്ങാനം
60. ലില്ലി മാത്യു, കനകപ്പലം
61. ഏലിയാമ്മ മാത്യു, പുതിയകാവ്
62. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
63. മറിയാമ്മ ജോറി, കോടുകുളഞ്ഞി
64. മഞ്ജു വറുഗീസ്, പിരളശേരി
65. മേരി പി. ജോർജ്, അണുശക്തി നഗർ

–0–

## യുവജനപ്രസ്ഥാനം റീജനൽ സെക്രട്ടറിമാർ

കുന്നംകുളം: ഓർത്തഡോക്സ് യുവജനപ്രസ്ഥാനം റീജിയണൽ സെക്രട്ടറിമാർ: അഡ്വ. മാത്യൂസ് കോശി പുത്തൂർ (തിരുവനന്തപുരം–കൊല്ലം) ജേക്കബ് ഉമ്മൻ പിരളശേരി (തുമ്പമൺ–ചെങ്ങന്നൂർ) ഡോ. സിബി തരകൻ (കോട്ടയം–ഇടുക്കി) ഫാ. തോമസ് മ്യാലിൽ (കൊച്ചി–അങ്കമാലി–കണ്ടനാട്–കുന്നംകുളം).

## ഏകദിന സമ്മേളനം

പുത്തൻകാവ്: ഡിസ്ട്രിക്ട് സൺഡേ സ്കൂൾ ഏകദിന സമ്മേളനം തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

കുറിച്ചിമുട്ടം സെന്റ് സ്റ്റീഫൻസ് പള്ളിയിൽ നടന്ന സമ്മേളനത്തിൽ ബാബു തോമസ് ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ ക്ലാസെടുത്തു.

ഫാ. പി. ജി. ജോർജ് കോർ–എപ്പിസ്കോപ്പാ ഫാ. നൈനാൻ വി. ജോർജ്, റ്റി. ഇ. ജോസഫ്, കെ. കെ. ഏബ്രഹാം, എം. എ. ജേക്കബ് എന്നിവർ പ്രസംഗിച്ചു.

## ഉമയാററുകര പള്ളിക്ക് ബഹുമതി

ഉമയാററുകര: 125–ാം വാർഷിക ജൂബിലി ആഘോഷിച്ച ഉമയാററുകര സെ. തോമസ് പള്ളിക്ക് ഉമയാററുകര സെ. തോമസ് ഓർത്തഡോക്സ് വലിയപള്ളി എന്ന ബഹുമതി പ. കാതോലിക്കാ ബാവാ നൽകി.

---

### പ. ബാവായിക്ക് ഫാക്സ് മെഷീൻ

### No. 570569

കോട്ടയം: പ. കാതോലിക്കാബാവാതിരുമേനിക്ക് ആസ്ട്രേലിയായിലെ അർമ്മീനിയൻ ആർച്ച് ബിഷപ്പ് ഒരു ഫാക്സ് മെഷീൻ സംഭാവന നൽകി. ഫാക്സ് നമ്പർ: 570569.

# സൺഡേസ്കൂൾ വാർത്തകൾ

## എൻഡോവ്മെൻറിൽനിന്നു സഹായം:

മുൻഡയറക്ടർ ജനറൽ സി. വി. ജോർജു കോറെപ്പിസ്ക്കോപ്പായുടെ സ്മരണയ്ക്കായി സ്ഥാപിച്ചിട്ടുള്ള എൻഡോവ്മെൻറ് ഒരു ലക്ഷത്തോട് അടുത്തുണ്ട്. അതിൻെറ പലിശയിൽനിന്ന് സണ്ടേസ്കൂൾ അദ്ധ്യാപകർക്ക് സാമ്പത്തിക സഹായം ചെയ്യുക എന്നാണുദ്ദേശിച്ചിട്ടുള്ളത്, ചികിൽസക്കായും ഉപരിപഠനത്തിനായും ഉപയോഗപ്പെടുത്താം. അപേക്ഷിക്കുന്നവർ ഹെഡ്മാസ്ററുടെ സാക്ഷ്യപത്രവും ഭദ്രാസന മെത്രാപ്പോലീത്തായുടെ ശുപാർശക്കത്തും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. അപേക്ഷ ഡയറക്ടർ ജനറലിൻെറ പേർക്ക് അയയ്ക്കാം.

## എക്സിക്യൂട്ടീവു കമ്മററിയോഗം

ഭദ്രാസന ഡയറക്ടറന്മാർ, ഭദ്രാസന പ്രതിനിധികൾ, തുടങ്ങിയവർ ഉൾക്കൊള്ളുന്ന എക്സിക്യൂട്ടീവ് കമ്മററിയോഗം ഒക്ടോ. 28-ാം തീയതി ശനിയാഴ്ച 10.30 ന് കേന്ദ്രഓഫീസിൽ വച്ച് പ്രസിഡണ്ടു തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടുന്നതാണ്, പരീക്ഷാനടത്തിപ്പിന് കൂടുതൽ സഹായകവും കാര്യക്ഷമത വരുത്തുന്നതുമായ നടപടി ക്രമങ്ങൾ ഉണ്ടാക്കുക, തെരഞ്ഞെടുപ്പു സംബന്ധമായ കാര്യങ്ങൾക്ക് ഭരണഘടനയുടെ അടിസ്ഥാനത്തിൽ ഉപചട്ടങ്ങൾ ഉണ്ടാക്കുക, 1996-ലെ ജീവകാരുണ്യദിനാചരണം തുടങ്ങിയവയാണ് ആലോചനാ വിഷയങ്ങൾ.

കൃത്യനിഷ്ഠയും കാര്യക്ഷമതയും സത്യസന്ധതയും, എല്ലാ തലങ്ങളിലും പ്രവർത്തിക്കുന്നവരിൽനിന്നു പ്രതീക്ഷിക്കുന്ന അടിസ്ഥാന ഗുണവിശേഷങ്ങളാണ്. സർക്കാരുകാര്യമൊന്നുമല്ലാത്തതുകൊണ്ട് എങ്ങനെ വേണമെങ്കിലും ഒക്കെ ആകാം എന്നുള്ള ഒരു ലാഘവബോധം ചില പ്രവർത്തകരിൽ കാണുന്നത് ഖേദകരമാണ്. 'യഹോവയുടെ പ്രവർത്തി ഉദാസീനമായി ചെയ്യുന്നവൻ ശപിക്കപ്പെട്ടവനാകുന്നു' എന്നുള്ള പ്രവാചക മുന്നറിയിപ്പ് ഓർക്കുന്നത് നന്നായിരിക്കും. അല്പത്തിൽ വിശ്വസ്തന്മാരായവരെയാണ് അധികത്തിനു വിചാരകരാക്കുന്നത്.

## അമേരിക്കൻ സണ്ടേസ്കൂളുകൾ

ജൂലായ് 11 മുതൽ ആഗസ്ററ് 28 വരെയുള്ള ദിവസങ്ങളിൽ അമേരിക്കയിലെ നമ്മുടെ പല ഇടവകകൾ സന്ദർശിക്കുന്നതിനും കൺവൻഷൻ യോഗങ്ങളിൽ പ്രസംഗിക്കുതിനും എനിക്കവസരമുണ്ടായി. അവിടുത്തെ സന്ദർശനഘട്ടത്തിൽ സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ചില മേഖലാ സമ്മേളനങ്ങൾ നടത്തണമെന്ന് ആഗ്രഹിച്ചെങ്കിലും സാധ്യമായില്ല. എന്നാൽ ചില ഒ. വി. ബി. എസ്. പരിപാടികളിൽ പങ്കെടുക്കുകയുണ്ടായി. ഇവിടുത്തെപ്പോലെ 10 ദിവസത്തെ പരിപാടി അവിടെ സാധ്യമല്ല. കുട്ടികളെ മാതാപിതാക്കൾ കൊണ്ടുവരണം. മാതാവും പിതാവും ജോലിക്കു പോകുന്നവരാണ്. അതുകൊണ്ട് വാരാന്ത്യത്തിൽ മൂന്നു ദിവസം നീണ്ടുനിൽക്കുന്ന പരിപാടി മാത്രമേ അവിടെ നടപ്പുള്ളു. ചില ഇടവകകളിൽ ശനിയും ഞായറും മാത്രമായി നടത്തുന്നു.

കുട്ടികൾക്ക് ഇംഗ്ളീഷ് പാട്ടുകളാണ് പ്രിയങ്കരം. മലയാളം ശരിയായി ഉച്ചരിക്കുവാൻ അവർക്കു പ്രയാസമാണ്. നാം ഇവിടെ അംഗീകരിച്ചിട്ടുള്ള പാഠപദ്ധതിക്കു പുറമെ അവിടെ ലഭ്യമാകുന്ന പാഠ്യവിഷയങ്ങളും ചിലർ ഉപയോഗിക്കുന്നു.

അവിടെയുള്ള അമേരിക്കൻ പള്ളികളോടനുബന്ധിച്ച് സണ്ടേസ്കൂളുകൾ നടത്തുന്നതിന് സുസജ്ജമായ ക്ളാസുമുറികളും ആധുനികങ്ങളായ പാഠനോപകരണങ്ങളുമുണ്ട്. എങ്കിലും അവിടെ സംബന്ധിക്കുന്ന കുട്ടികളുടെ സംഖ്യ കുറവാണ്. ആരാധനകളിൽ പങ്കെടുക്കുന്ന മുതിർന്നവരും കുറഞ്ഞു വരികയാണ്. എന്നാൽ നമ്മുടെ ആരാധനകളിൽ നമ്മുടെ സഭാംഗങ്ങൾ സജീവമായി പങ്കെടുക്കുന്നു എന്നത് ചാരിതാർത്ഥ്യജനകമാണ്. അതുകൊണ്ട് പല പള്ളികളും വിൽക്കുവാൻ ചുമതലക്കാർ സന്നദ്ധത പ്രകടിപ്പിക്കുന്നു. അങ്ങനെയാണ് പല സ്ഥലങ്ങളിലും നമ്മുടെ ആളുകൾ പള്ളികൾ വാങ്ങിക്കുവാനിടയായത്.

ഡയറക്ടർ ജനറൽ
ഫാ. ററി. ജെ. ജോഷ്വ

## അമേരിക്കൻ ഭദ്രാസനത്തിലെ സണ്ടേസ്കൂൾ സ്ഥിതിവിവരം

ഭദ്രാസനത്തെ നാല് റീജനുകളായും പതിനൊന്ന് ഏറിയാകളായും സൗകര്യാർത്ഥം തിരിച്ചിരിക്കുന്നു. ഓരോ റീജനുകളിലും അദ്ധ്യാപകർക്കായി ഏകദിന ക്യാമ്പുകൾ സംഘടിപ്പിക്കുന്നു. ഓരോ ഏരിയായ്ക്കും ഓരോ ഇൻസ്പെക്ടർ ഉണ്ട്. ഭദ്രാസനത്തിൻെറ ചുമതല വഹിക്കുന്നത് ഒരു ഡയറക്ടറാണ്. ഇപ്പോഴത്തെ ഡയറക്ടർ വെ. റവ. തോമസ് പി. മുണ്ടുകുഴി കോറെപ്പിസ്ക്കോപ്പാ അച്ചനാണ്. അദ്ദേഹത്തെ ഭദ്രാ

സന മെത്രാപ്പോലീത്തായാണ് നിയമിക്കുന്നത്. ഏരിയാ കോൺഫ്രൻസുകൾക്ക് ഡയറക്ടർ നേതൃത്വം കൊടുത്തുകൊണ്ടിരിക്കുന്നു.

1994–95 വർഷത്തിൽ ഇൻഡ്യയിലെ പതിന്നാലു അർഹരായ കുട്ടികൾക്ക് സണ്ടേസ്കൂൾ അസോസിയേഷനിൽ കൂടി സ്കോളർഷിപ്പു നൽകി സഹായിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. ഏറിയാ അടിസ്ഥാനത്തിൽ വിദ്യാർത്ഥികൾക്കായി ററാലൻഡ് മൽസരങ്ങൾ എല്ലാവർഷവും ഒക്ടോബർ മാസത്തിൽ നടത്തുന്നു. അതിലേക്ക് സ്കൂളുകളിൽ ആഗസ്ററ് സെപ്തം. മാസങ്ങളിൽ മൽസരങ്ങൾക്കായി കുട്ടികളെ തെരഞ്ഞെടുത്ത് അയയ്ക്കുന്നു.

## ശെമ്മാശുപട്ടം

ജബൽപൂർ: കൂടൽ മററപ്പള്ളിൽ എം. ററി. തോമസിനു സ്തേപ്പാനോസ് മാർ തോവോദോസിയോസ് മെത്രാപ്പോലീത്താ ജബൽപ്പൂർ സെ. ജോർജ് പള്ളിയിൽ ശെമ്മാശുപട്ടം നൽകി.

## ഏകദിന സമ്മേളനം

പന്തളം: ഡിസ്ട്രിക് സൺഡേസ്കൂൾ ഏകദിനസമ്മേളനം കുളനട സെ. ജോർജ് ചാപ്പലിൽ നടത്തി.

സിസ്ററർ ക്രിസ്ററീന, പ്രൊഫ. സാം വി. ദാനിയേൽ എന്നിവർ ക്ലാസെടുത്തു. ഫാ: കെ. വി. പോൾ, ഫാ. കുര്യൻ ജോസഫ്, ഫാ. കെ. ററി. വർഗീസ്, ററി. ഇ. ജോസഫ്, ചാക്കോ വർഗീസ്, ജി. വർഗീസ് കാവുംപുറം, റജി ഗീൻലാൻഡ് എന്നിവർ പ്രസംഗിച്ചു.

## ബാലസമാജം വാർഷിക ക്യാമ്പ്

തിരുവല്ല: അഖില മലങ്കര ബാലസമാജം വാർഷിക ക്യാമ്പ് പ. കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്തു. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു.

തിരുവല്ല എം. ജി. ഹൈസ്കൂളിൽ നടന്ന ക്യാമ്പിന് ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ഫാ. മത്തായി ഒ. ഐ. സി., ഫാ. കെ. എ. ഏബ്രഹാം, ഫാ. ഒ. തോമസ്, ഫാ. കെ. വൈ. വിൽസൺ, ഡോ. കെ. എം. തരകൻ, കെ. എം. മാത്യു, ഡോ. കെ. ജെ. ജോർജ് എന്നിവർ ക്ലാസെടുത്തു.

ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ടി. ഒ. ജേക്കബ്, ജോസഫ് ഉമ്മൻ, ഫാ. മത്തായി വിളനിലത്ത്, ഫാ. ജോൺ വറുഗീസ്, കെ. പി. ബേബി, വി. വർഗീസ് എന്നിവർ പ്രസംഗിച്ചു. ബാലസമാജം ജനറൽ സെക്രട്ടറി ഫാ. മാത്യു കോശി നന്ദി പറഞ്ഞു.

## യാത്രയയപ്പ്

കവിയൂർ ഡിസ്ട്രിക് ഇൻസ്പെക്ടറായി 24 വർഷം സേവനം അനുഷ്ഠിച്ച എം. വി. പോത്തന് കവിയൂർ ഡി. അദ്ധ്യാപക യോഗത്തിൽ യാത്രയയപ്പു നൽകി. ഭദ്രാസന ഡയറക്ടർ മാത്യു വർഗീസ് അദ്ധ്യക്ഷത വഹിച്ചു. ഫാ. നൈനാൻ കെ. ജോർജ്, പ്രദീപ് മാമ്മൻ മാത്യു, ററി. എസ്. സ്കറിയാ, കെ. ജെ. യോഹന്നാൻ, ററി. ററി. ചാക്കോ തുടങ്ങിയവർ പ്രസംഗിച്ചു.

## വിദ്യാർത്ഥി പ്രസ്ഥാനം

പത്തനംതിട്ട: മാർ ഗ്രീഗോറിയോസ് ഓർത്തോഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ കാതോലിക്കേററ് കോളജിൽ കോൺഫറൻസ്, പഠനക്ലാസുകൾ, പ്രഭാഷണങ്ങൾ, ധ്യാനം, കൗൺസലിംഗ് സിംപോസിയം എന്നിവ നടത്തി.

പരിശുദ്ധ കാതോലിക്കാ ബാവാ, ഫിലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ പക്കോമിയോസ് സാമുവൽ റമ്പാൻ, ഫാ. ജോർജ് പുലിക്കോട്ടിൽ, ഫാ. ഒ. തോമസ്, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, അലക്സാണ്ടർ കാരയ്ക്കൽ കെ. സി. ജോൺ, വർഗീസ് പടിയറ, ജോൺ മാത്യു എന്നിവർ നേതൃത്വം നൽകി.

## വൈദിക ചരമം

കോഴഞ്ചേരി: തേവർവേലിൽ അലക്സാണ്ടർ മാത്യൂസ് കോർ എപ്പിസ്ക്കോപ്പ (96) നിര്യാതനായി. സംസ്ക്കാരം സെൻറ് മാത്യൂസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി.

## ബാലികാ സമാജം വാർഷിക ക്യാമ്പ്

തുമ്പമൺ: ഭദ്രാസന ബാലികാസമാജം വാർഷികക്യാമ്പ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

തുമ്പമൺ മർത്തമറിയംമന്ദിരത്തിൽ നടന്ന സമ്മേളനത്തിൽ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷം വഹിച്ചു.

ഡോ. മാത്യൂസ് മാർ സേവേറിയോസ് സിസ്ററർ മറിയം, സിസ്ററർ മെറിന, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഡോ. സാമുവേൽ ചന്ദനപ്പള്ളി, പ്രൊഫ. സാം വി. ദാനിയേൽ, എന്നിവർ ക്ലാസെടുത്തു.

ഫാ. ജോർജ് വർഗീസ് വട്ടപ്പറമ്പിൽ ക്വിസ് മൽസരത്തിനു നേതൃത്വം നൽകി. ഫാ. രാജു എം. ദാനിയേൽ, ഫാ. കെ. എസ്. കോശി, സി. ഒ. മാത്യു, സി. ജോർജ്, മറിയാമ്മ ശാമുവേൽ, കുഞ്ഞമ്മ ജേക്കബ്, ഗ്രേയ്സൻ റോയി എന്നിവർ പ്രസംഗിച്ചു.

## ഏകദിന സമ്മേളനം

കോട്ടയം: ഭദ്രാസന മർത്തമറിയ വനിതാസമാജം ഏകദിനസമ്മേളനം ചങ്ങനാശേരി സെൻറ്

തോമസ് ഓർത്തഡോക്സ് പള്ളിയിൽ ഗീവറുഗീസ് മാർ ഇവാനിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽകൂടി. ഫാ. ഒ. തോമസ് ക്രിസ്തീയ കുടുംബസംവിധാനം എന്ന വിഷയത്തെക്കുറിച്ച് ക്ലാസെടുത്തു. ഫാ. വറുഗീസ് വട്ടമല സാലി ജോൺ, ഫാ. ജോർജ് പി. ജോൺ പൊന്നമ്മ ജോൺ എന്നിവർ പ്രസംഗിച്ചു.

ഡൽഹി: ഭദ്രാസന മർത്തമറിയം സമാജം ഏകദിന സമ്മേളനം ഫരീദാബാദ് സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി.

ആധുനിക ലോകത്തിലെ ക്രിസ്തീയ സ്ത്രീകൾ എന്ന വിഷയം ജിജി തോംസൺ ഐ.എ.എസ്. അവതരിപ്പിച്ചു. ഫാ. വർഗീസ് പ്ലാത്തോട്ടം, ഫാ. സഖറിയാ പനയ്ക്കാമററം, ഫാ. ഹാം ജോസഫ്, മറിയാമ്മ ജോൺ എന്നിവർ നേതൃത്വം നൽകി.

## പാരീഷ് മിഷൻ

ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ ഡിസം. 27 മുതൽ 31വരെ തീയതികളിൽ പാരീഷ് മിഷൻ നടത്തും.

സുവിശേഷപ്രസംഗം, വിശ്വാസപഠന ക്ലാസുകൾ, സംഗീതപരിശീലനം, കൗൺസലിംഗ്, മദ്ധ്യസ്ഥപ്രാർത്ഥന, ഭവനസന്ദർശനം മുതലായവയ്ക്ക് വൈദിക വിദ്യാർത്ഥികളും അദ്ധ്യാപകരും നേതൃത്വം നൽകും.

താൽപ്പര്യമുള്ള ഇടവകകൾ പി. കെ. വർഗീസ്, പാരീഷ് മിഷൻ സെക്രട്ടറി, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പി. ബി. നമ്പർ 98, കോട്ടയം—1 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## മദ്യവർജ്ജനബോധനം സഭയുടെ ദൗത്യമാക്കണം

മദ്യവർജനബോധനപ്രക്രിയ സഭയുടെ ദൗത്യമാക്കണമെന്നു തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത പ്രസ്താവിച്ചു. മദ്യപാനം, അഴിമതി തുടങ്ങിയ സാമൂഹ്യ തിന്മകൾക്കെതിരെ ക്രൈസ്തവ സഭകൾ ഐക്യത്തോടെ ജനങ്ങളെ ബോധവത്ക്കരിക്കണം.

യുവജന പ്രസ്ഥാനം മദ്യവർജന സമ്മേളനം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, സിസ്ററർ ഡോ. ജോവാൻ ചുങ്കപ്പുര ജെയിംസ് തെക്കേതലയ്ക്കൽ, ഫാ. ജോബ്സൺ കോട്ടപ്പുറം, അഡ്വ. കെ. എസ്. രാമപ്പണിക്കർ, എന്നിവർ പ്രസംഗിച്ചു. ഫാ. ഗീവറുഗീസ് ജോൺ സ്വാഗതവും മാത്യു ജി. മനോജ് നന്ദിയും പറഞ്ഞു



# പരുമല പെരുനാൾ

## നവംബർ 1, 2 തീയതികളിൽ

പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഓർമ്മപ്പെരുനാൾ നവംബർ 1, 2 തീയതികളിൽ പ. പിതാവ് അന്ത്യവിശ്രമംകൊള്ളുന്ന പരുമല സെമിനാരിയിൽ ആഘോഷപൂർവ്വം കൊണ്ടാടുന്നതാണ്. പ. കാതോലിക്കാബാവാ തിരുമേനിയും സഭയിലെ മററ് തിരുമേനിമാരും പെരുനാളിന് നേതൃത്വം നൽകും.

## "മലങ്കര സഭ" ഓഫീസ്

ഈ വർഷവും മലങ്കരസഭാ മാസികയുടെ ഓഫീസ് പരുമല പെരുനാളിൽ ഒക്ടോബർ 31, നവംബർ 1, 2 തീയതികളിൽ പരുമലയിൽ പ്രവർത്തിക്കുന്നതായിരിക്കും. മാസികയുടെ വരിസംഖ്യ കുടിശിഖയുള്ളവർ പെരുനാളിന് പരുമല ഓഫീസിലൊ നവംബർ 30—നു മുമ്പ് കോട്ടയത്ത് മലങ്കരസഭാ ഓഫീസിലൊ തുക അടച്ച് നമ്മുടെ മാസികാ പ്രവർത്തനത്തെ സഹായിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. കുടിശിഖ ഇതിനകം അടയ്ക്കാത്തവർക്ക് മാസിക തുടർന്ന് അയയ്ക്കുക പ്രയാസമായിരിക്കും.

മാസിക പുതുതായി വരുത്തണമെന്നാഗ്രഹിക്കുന്നവർക്കും മാസികയുടെ വരിസംഖ്യ പുതുക്കുന്നവർക്കും ഉപകാരസ്മരണാ ബ്ലോക്കുകൾക്കും ഈ ഓഫീസിൽ പണം അടച്ച് രസീതു വാങ്ങാവുന്നതാണ്. പണം അടയ്ക്കാൻ വരുമ്പോൾ രജി. നമ്പർ ചേർത്തിട്ടുള്ള റാപ്പറോ, ഇവിടെ നിന്നും അയച്ചിട്ടുള്ള നോട്ടീസോ കൊണ്ടുവരണം.

—മാനേജർ

## പി. കെ. കോശി നിര്യാതനായി

മലങ്കരസഭയുടെ മുൻമാനേജിംഗ് കമ്മററി അംഗവും രാഷ്ട്രീയ–സാമൂഹ്യ നേതാവുമായ വാഴൂർ പുളിക്കൽകവല പടനിലത്ത് പി. കെ. കോശി(കോശി സാർ) സെപ്ററം. 17–ം നിര്യാതനായി.

സംസ്കാരം നെടുമാവ് സെൻറ്പോൾസ് ഓർത്തഡോക്സ് പള്ളിയിൽ പ. കാതോലിക്കാബാവായുടെ പ്രധാനകാർമ്മികത്വത്തിൽ നടത്തി. ഗീവർഗീസ് മാർ ഈവാനിയോസ്, മാത്യൂസ്മാർ സേവേറിയോസ് എന്നീ തിരുമേനിമാരും ശുശ്രൂഷയ്ക്ക് നേതൃത്വം നൽകി.

കേരളാനിയമസഭാ ഡപ്യൂട്ടി സ്പീക്കർ കെ. നാരായണക്കുറുപ്പ് അനുശോചന പ്രസംഗം നടത്തി.

പരേതൻ തോട്ടയ്ക്കാട് സെൻറ്തോമസ് ഹൈസ്കൂൾ അധ്യാപകൻ, കോട്ടയം ഭദ്രാസന കൗൺസിലംഗം, വാഴൂർ പഞ്ചായത്തുമെമ്പർ, വാഴൂർ ഫാർമേഴ്സ് ബാങ്ക് ബോർഡംഗം, പാമ്പാടി ഐ.ററി.സി. സെക്രട്ടറി, കോട്ടയം മിൽക്ക് സപ്ളൈസ് യൂണിയൻ പ്രസിഡണ്ട് നേററീവ് ബോൾ അഖിലകേരള റഫറി എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. നെടുമാവ് സെൻറ്പോൾസ് പള്ളിയിൽ നടത്തിയ അനുശോചനസമ്മേളനത്തിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു.

## പ്രാർത്ഥനാ കേന്ദ്രമായി പ്രഖ്യാപിച്ചു

ചന്ദനപ്പള്ളി: സെൻറ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഭക്തജനങ്ങൾക്ക് പ്രാർത്ഥനയ്ക്കായി ജംഗ്ഷനിൽ തുറന്ന സ്ഥലം സെൻറ്ജോർജ് പ്രയർ സെൻററായി പരിശുദ്ധ കാതോലിക്കാബാവ പ്രഖ്യാപിച്ചു. പുതുതായി പണിതീർത്ത കൽകുരിശും പ്രാർത്ഥനാ കേന്ദ്രത്തിനായി വാങ്ങിയ സ്ഥലവും കാതോലിക്കാബാവയും ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായും ചേർന്ന് ആശീർവദിച്ചു: ഇനി എല്ലാ ഞായറാഴ്ചയും വൈകിട്ട് 6.30നു പ്രാർത്ഥനാ കേന്ദ്രത്തിൽ പ്രത്യേക പ്രാർത്ഥന ഉണ്ടായിരിക്കും. ഫാ. ജോൺപീററാണു വികാരി.

## ഭദ്രാസന ത്രിദിന ധ്യാനം

മലങ്കര ഓർത്തഡോക്സ് ചർച്ച് പ്രാർത്ഥനായോഗം ചെങ്ങന്നൂർ ഭദ്രാസന ഘടകത്തിൻെറ ആഭിമുഖ്യത്തിൽ സെപ്ററംബർ 30, ഒക്ടോബർ ഒന്ന്, രണ്ട് തീയതികളിൽ പുത്തൻകാവിൽ ത്രിദിന ധ്യാനയോഗം നടന്നു. പ. കാതോലിക്കാബാവാ ഉത്ഘാടനം ചെയ്ത യോഗങ്ങളിൽ തോമസ് മാർ അത്താനാസ്യോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. പ്രാർത്ഥനായോഗം കേന്ദ്ര ഓർഗനൈസിംഗ് സെക്രട്ടറി പോൾ സിനിരാജ് ധ്യാനത്തിനും മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്കും നേതൃത്വം നൽകി.

ഫാ. ററി. ജി. സഖറിയാ, ഫാ. ഫൈപ്പ് പി. സാം, ഫാ. ജോൺ ദാനിയേൽ, മാത്യു ഫിലിപ്പ്, ജേക്കബ് ഉമ്മൻ, കമാ. കെ. ജി. തോമസ്, വി. ഐ. തോമസ് എന്നിവർപ്രസംഗിച്ചു.

## ആലുവാ സെമിനാരി സംഭവം: മാനേജിംഗ് കമ്മററി പ്രതിഷേധിച്ചു

കോട്ടയം: ആലുവാ തൃക്കുന്നത്തു സെമിനാരി സംഭവത്തിൽ സർക്കാർ അധികൃതരുടെ നടപടിയിൽ പഴയസെമിനാരിയിൽ ചേർന്ന മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മററി യോഗം പ്രതിഷേധിച്ചു.

മെത്രാപ്പോലീത്തായുടെയും വികാരിയുടെയും അനുമതിയില്ലാതെ സഭാംഗമല്ലാത്ത വ്യക്തിയുടെ മൃതദേഹം പൊലീസ് സഹായത്തോടെ സെമിത്തേരിയിൽ സംസ്കരിക്കാൻ സഹായിച്ച അധികൃതരുടെ നടപടിയിൽ സഭാംഗങ്ങളുടെ വികാരങ്ങൾ ഗവൺമെൻറ് മനസിലാക്കണമെന്നും പരിഹാര നടപടി സ്വീകരിക്കണമെന്നും യോഗം ഐകകണ്ഠ്യേന അംഗീകരിച്ച പ്രമേയത്തിൽ ആവശ്യപ്പെട്ടു. പ്രമേയം ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് അവതരിപ്പിച്ചു.

കാതോലിക്കേററ് ആൻഡ് എം. ഡി. സ്കൂൾസ് കോർപറേററ് മാനേജ്മെൻറിൻെറ ഭരണക്രമത്തിനുവേണ്ട നിയമവ്യവലി രൂപപ്പെടുത്തുന്നതിനു സഭാ വൈദികട്രസ്ററി ഫാ. മത്തായി നൂറനാൽ, അത്മായ ട്രസ്ററി പി. സി. ഏബ്രഹാം, സഭാ സെക്രട്ടറി എ. കെ. തോമസ്, കെ. ജോർജ് എന്നിവരടങ്ങുന്ന കമ്മററിയെ നിയോഗിച്ചു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിച്ചു.

കാര്യമ്പാടി മെഡിക്കൽ മിഷൻ ഗവേണിംഗ് ബോഡിയിലേക്കു സഭാ മാനേജിംഗ് കമ്മററിയിൽ നിന്നു ഫാ. പി.വി. സ്ററീഫൻ, ഡോ. കെ. പി. ജോണി എന്നിവരെ നാമനിർദ്ദേശം ചെയ്തു. പുതുപ്പാടി മെഡിക്കൽ മിഷൻെറ നിയമാവലി ചില ഭേദഗതികളോടെ അംഗീകരിക്കുന്നതിനും തീരുമാനിച്ചു.

സഭാ വരവുചെലവുകളുടെ 1994–95–ലെ കണക്കുകളും വാർഷിക റിപ്പോർട്ടും ചർച്ചചെയ്തു പാസാക്കി. 1995–96–ലെ കണക്കുകളും പരുമല സെമിനാരി കണക്കുകളും പരിശോധിക്കുന്നതിന' ഉണ്ണൂണ്ണി പോളിനെ ഓഡിറററായി നിയമിച്ചു.

## ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

ങ്ങളും അവിടേയ്ക്ക് നീക്കപ്പെട്ടുവെന്നു വിചാരിക്കപ്പെടുന്നു.

ദൈവം ദേവാലയങ്ങളിൽ ബന്ധിതനാണെന്ന് നാം പലപ്പോഴും വിചാരിക്കാറുണ്ട്. ആ ചിന്ത ശരിയല്ല.

ദൈവത്തിന്റെ സ്വന്തജനമെന്ന് വിചാരിച്ചിരുന്ന യഹൂദന്മാർ യഥാർത്ഥത്തിൽ ദൈവത്തോടു മത്സരിക്കുകയത്രെ ചെയ്തത്.

ജീവിതം ക്രമപ്പെടുത്താതെ, ദൈവത്തിന്റെ ജനമെന്ന് പറയുന്നതിൽ എന്തു മെച്ചമാണുള്ളത്? ഭൂമിയിലുള്ള ജാതികളെല്ലാം ദൈവത്തിന്റെ സൃഷ്ടിയല്ലയോ? തനിക്കു പക്ഷഭേദമുണ്ടെന്നോ? ഏതു ജാതി തന്റെ ഇഷ്ടം ചെയ്യുന്നുവോ അതല്ലയോ ദൈവത്തിന്റെ ജാതി? യഹൂദന്മാരുടെ തെരഞ്ഞെടുപ്പ് ജാതികളെയെല്ലാം അവർ മുഖേന ദൈവത്തിങ്കലേക്ക് കൊണ്ടുവരുന്നതിനായിരുന്നു; എന്നാൽ ഒടുവിൽ യഹൂദർ ഒരു ജാതിയായി ശേഷിക്കാതെവണ്ണം നിർമ്മാർജ്ജനം ചെയ്യപ്പെട്ടു; യെഹൂദന്റെ സ്ഥാനം സർവജാതിക്കുമായി നൽകപ്പെട്ടു.

ഈ കൂദോശ് ഈത്തോ ഞായറാഴ്ച നമ്മുടെ ദേവാലയങ്ങളെയും നമ്മെത്തന്നെയും നാം പുന:പരിശോധന നടത്തേണ്ടതാണ്. നമ്മുടെ ദേവാലയങ്ങളിൽ പലതും അക്രമത്തിന്റെയും, അനീതിയുടെയും വിഹാരരംഗമല്ലയോ? ദൈവത്തിനു സ്വൈരമായി വസിക്കത്തക്കവണ്ണം നാം അവയെ സജ്ജീകരിക്കുന്നില്ലെങ്കിൽ ദൈവം എങ്ങനെ അവിടെ വസിക്കും. നാം ഹൃദയത്തിൽ പരിച്ഛേദന പ്രാപിക്കാത്തവരെപ്പോലെ ജീവിച്ചാൽ, ദൈവം നമ്മുടെ ഹൃദയത്തിൽ എങ്ങനെ വസിക്കും. ദൈവത്തോടുള്ള നമ്മുടെ അവകാശം എന്തുതന്നെയായിരുന്നാലും, നമ്മുടെ ചുമതലകളെ നാം പാലിക്കുന്നില്ലെങ്കിൽ ഭവിഷ്യൽഫലം വ്യക്തമല്ലയോ?

## ഹൂദോസ് ഈത്തോ ഞായർ
## നവംബർ 12

ലൂക്കോ 19:47–20:8 യോഹ 10:32

അന്ധകാരത്തിലെ ദീപശിഖ

ഇന്ന് ഹൂദോസ് ഈത്തോ, ഞായറാഴ്ചയാണ്. ഹൂദോശ് ഈത്തോയെന്നു പറഞ്ഞാൽ സഭയുടെ നവീകരണം അഥവാ പ്രതിഷ്ഠയെന്ന് അർത്ഥമാകുന്നു. ആണ്ടിലൊരിക്കൽ സഭയെ ശുദ്ധീകരിക്കുകയും പ്രതിഷ്ഠിക്കുകും ചെയ്യുന്ന പെരുന്നാളുകൾ നാം ആചരിക്കാറുണ്ട്. യഹൂദസഭയിലും ഇപ്രകാരം പെരുന്നാളുകൾ കൊണ്ടാടിയിരുന്നു. ഇതേപ്പററിയാണ് യോഹന്നാൻ 10:22 ൽ സൂചന നൽകുന്നത്. പഴയനിയമത്തിൽ മക്കാബിയരുടെ ചരിത്രത്തിലല്ലാതെ ഇതേപ്പററി പറയുന്നില്ല. (മക്കാബി. 4:52–59) അന്തിയോക്കസ് എപ്പിഫാനോസ് ദേവാലയത്തേയും ബലിപീഠത്തേയും B.C. 167–ൽ അശുദ്ധമാക്കിയതിനാൽ അതിനൊരു നവീകരണവും പ്രതിഷ്ഠയും അത്യാവശ്യമായി വന്നു. യഹൂദനേതാവായ ജൂദാസ് മക്കാബി B. C. 164ൽ സുറിയാനിക്കാരെ തോൽപ്പിച്ചോടിച്ചതിനുശേഷം അന്തിയോർക്കസ് എപ്പിഫാനോസ് ദേവാലയത്തെ അശുദ്ധമാക്കിയ ദിവസത്തിൽതന്നെ അതിനെ ശുദ്ധീകരിക്കയും ബലപീഠം പുതുതായി പണിതു പ്രതിഷ്ഠിക്കുകയും ചെയ്തു. ആ ദിവസത്തെ ഒരു മഹോൽസവമായി കൊണ്ടാടി.

അതിന്റെ സ്മരണയെ പിന്നീടു വൽസരം തോറും അതേ ദിവസത്തിൽ യഹൂദസഭ കൊണ്ടാടിപ്പോന്നിരുന്നു. ഈ പെരുനാളിന്റെ ഒരു പ്രധാന ചടങ്ങ് എല്ലാ ഭവനങ്ങളെയും ദീപാവലികൾകൊണ്ടു പ്രശോഭിപ്പിക്കുകയായിരുന്നതിനാൽ അതിനെ പ്രകാശോൽസവമെന്നും നാമകരണം ചെയ്തിരുന്നു.

നമ്മുടെ ജീവിതം മിക്കവാറും വിഭജിക്കപ്പെട്ടിരിക്കുന്നു. മതപരമെന്നും ലൗകികമെന്നും രണ്ടു തുറകൾ ഈ വിഭജിത ജീവിതത്തിൽ കാണുവാൻ കഴിയും. ഈ തുറകൾ തമ്മിലുള്ള ഒഴിച്ചുകൂടാത്ത ബന്ധം നമുക്കു യഥാർത്ഥമല്ല. ഇവയിൽ ആത്മീയമായ തുറയുടെ നാഥനായി ക്രിസ്തുവിനെ നാം സ്വീകരിച്ചിട്ടുണ്ട്. അതേപ്പററി നമുക്കു തർക്കമില്ല. എന്നാൽ ലൗകികമായ തുറയുടെ നാഥനും കർത്താവുതന്നെയെന്നു ഭംഗിവാക്കിൽ സമ്മതിച്ചാലും പ്രായോഗിക ജീവിതത്തിൽ അതു സമ്മതിച്ചുകൊടുക്കുവാൻ നമുക്കു വലിയ പ്രയാസമാണ്. ലൗകികമായ വ്യാപാരങ്ങളിലും ഇടപാടുകളിലും ക്രിസ്തുവിനെ നാം അകററിനിർത്തിക്കളയുന്നു. 'നീ ഇത് എന്തു അധികാരം കൊണ്ടു ചെയ്യുന്നുവെന്നു മഹാപുരോഹിതന്മാരും ശാസ്ത്രിമാരും താൻ ദേവാലയത്തിൽ ഇരുന്നുകൊണ്ടു ജനത്തോടു ഉപദേശിച്ചപ്പോൾ ചോദിച്ചതുപോലെ നമ്മുടെ ജീവിതത്തിൽ കർത്താവിന്റെ ലൗകികാധികാരത്തെപ്പററി നാം ചോദ്യം ചെയ്യാറുണ്ട്. നമ്മുടെ ചോദ്യം യഹൂദന്മാരുടേതുപോലെ വചനരൂപേണയല്ലായിരിക്കാം. എന്നാൽ അനുദിനമുള്ള നമ്മുടെ പ്രവർത്തനങ്ങളിൽ ക്രിസ്തുവിനെ വിദൂരമാക്കി നിർത്തുന്നതിനാൽ തന്റെ അധികാരത്തെ നാം ചോദ്യം ചെയ്യുകയല്ലയോ ചെയ്യുന്നത്? 'യോഹന്നാന്റെ സ്നാനം സ്വർഗത്തിൽനിന്നോ മനുഷ്യനിൽനിന്നോ? എന്നുള്ളതു കർത്താവിന്റെ എതിർചോദ്യത്തിനു മറുപടികൊടുക്കാതെ മനസാക്ഷിക്കെതിരായി എവിടെനിന്നോ? ഞങ്ങൾ അറിയുന്നില്ല. എന്നു മഹാപുരോഹിതന്മാരും മററും പറഞ്ഞതുപോലെ നമ്മുടെ കാര്യാദികളിൽ നമ്മുടെ താൽപ്പര്യങ്ങൾക്കെതിരായി ക്രിസ്തുവിന്റെ നായകത്വവും ക്രൈസ്തവാദർശങ്ങളും നമ്മെ ചോദ്യം ചെയ്യുമ്പോൾ മന:സാക്ഷിയെ തട്ടിമാററി സൂത്രത്തിൽ നിലകൊള്ളുന്ന സമ്പ്രദായം നമുക്കുണ്ട്.

## സ്ക്കറിയായോടുള്ള അറിയിപ്പിന്റെ ഞായർ

## നവംബർ 19

**ലൂക്കോ 1:1–25: 11:45–51**

ഈ അസ്ഥികൾ ജീവിക്കുമോ?

വി: ലൂക്കോസിന്റെ സുവിശേഷത്തിൽ വിവരിക്കുന്ന സ്ക്കറിയായോടുള്ള ഗബ്രിയേൽ മാലാഖയുടെ അറിയിപ്പ് സംഭ്രമജനകങ്ങളായ വിവിധ ഘട്ടങ്ങൾ ഉൾക്കൊള്ളുന്ന ഹൃദയാവർജകമായ ഒരു കഥാകഥനമാകുന്നു.

സ്കറിയായും എലിസബേത്തും ദൈവമുൻപാകെ നീതിയുള്ളവരും ദൈവത്തിന്റെ കൽപ്പനകളിലും നിയമങ്ങളിലും കുററം കൂടാതെ നടന്നവരുമായിരുന്നു. എന്നിരുന്നാലും ദൈവാനുഗ്രഹത്തിന്റെ കുറവെന്നവണ്ണം സന്താനസൗഭാഗ്യം അവർക്കില്ലായിരുന്നു. സന്തതിക്കായുള്ള അവരുടെ അപേക്ഷകൾ ഇത:പര്യന്തം കേവലം നിഷ്ഫലമായി മാത്രമേ പരിണമിച്ചിരുന്നുള്ളു. രണ്ടുപേരും പ്രായാധികൃത്തിൽ എത്തിച്ചേർന്നിരുന്നതിനാൽ സന്തതിയുണ്ടാകുമെന്നുള്ള ആശയും നിശേഷം നശിച്ചിരുന്നു.

ധൂപം വയ്ക്കുമ്പോൾ ഗബ്രിയേൽ മാലാഖ ബലിപീഠത്തിന്റെ വലത്തുഭാഗത്ത് ആഗതനായിട്ട് സ്ക്കറിയായേ നീ ഭയപ്പെടേണ്ട നിന്റെ പ്രാർത്ഥന കേട്ടിരിക്കുന്നു. നിന്റെ ഭാര്യ എലിശബേത്തു ഒരു മകനെ പ്രസവിക്കും അവനു യോഹന്നാൻ എന്നു പേരിടണം. 'നിനക്കു സന്തോഷവും ഉല്ലാസവും ഉണ്ടാകും. അവന്റെ ജനനത്തിങ്കൽ പലരും സന്തോഷിക്കും എന്നിങ്ങനെ അരുളിച്ചെയ്തപ്പോൾ ദൂതന്റെ ആഗമനത്തിൽ സ്കറിയായിക്കുണ്ടായ സംഭ്രമം ശതഗുണീഭവിച്ചിരിക്കണം. പരിഭ്രമാകുലനും വയോധികനുമായ ആ പുരോഹിതൻ തന്റെ നയനങ്ങളേയും ശ്രോത്രങ്ങളേയും വിശ്വസിക്കുവാൻ നിവൃത്തിയില്ലാതവണ്ണം ചുററുപാടുകൾ സംശയനിബിഡമായി തോന്നിയിരിക്കണം. ഞാൻ വൃദ്ധനും എന്റെ ഭാര്യ വയസുചെന്നവളുമല്ലോ? എന്നിങ്ങനെ നിരാശയുടെ കരാളഹസ്തങ്ങളിൽപ്പെട്ടു നട്ടം തിരിഞ്ഞ് അദ്ദേഹം പുറപ്പെടുവിച്ച ആർത്തനാദത്തെ ഞാൻ ദൈവസന്നിധിയിൽ നിൽക്കുന്ന ഗബ്രിയേൽ ആകുന്നു. നിന്നോടു സംസാരിപ്പാനും ഈ സദ്വർത്തമാനം നിന്നോടറിയിപ്പാനും എന്നെ അയച്ചിരിക്കുന്നു. തക്കസമയത്തു നിവൃത്തിവരുവാനുള്ള എന്റെ ഈ വാക്കു വിശ്വസിയ്ക്കാകകൊണ്ട് ഇതു സംഭവിക്കും വരെ നീ സംസാരിപ്പാൻ കഴിയാതെ ഊമനായിരിക്കും. എന്നിങ്ങനെയുള്ള ദൈവദൂതന്റെ ആജ്ഞാദ്യോതതവും ശിക്ഷാപ്രദർശകവുമായ പ്രത്യുത്തരം മൗനമാക്കുകയത്രേ ചെയ്തത്.

അത്ഭുതം? ദൂതന്റെ വാക്കുപോലെ സഖറിയാ തൽക്ഷണം ഊമനായിതീർന്നു. എലിശബേത്ത് ഗർഭം ധരിച്ചു. സഖറിയായുടേയും എലിശബേത്തിന്റെയും അനുഭവവും യോഹന്നാന്റെ ജനനവും ഹൃദയാവർജകമാകുന്നു. നിരാശയുടെ കരിനിഴൽ വീശി അന്ധകാരം പടർന്നുപിടിപെട്ടിരുന്ന വൃദ്ധദമ്പതികളുടെ ഹൃദയം അവമൂലം ദൈവീകപ്രചോദന പ്രകാശിതമായി. ദൈവത്തിന് ഒരു കാര്യവും അസാദ്ധ്യമല്ലല്ലോ. ഗോത്രതലവനായ അബ്രഹാമും അവന്റെ ഭാര്യ സാറായും ഇതുപോലെതന്നെ പ്രായം കഴിഞ്ഞിട്ടും ദൈവശക്തിയാൽ പുത്രോൽപ്പാദനത്തിന് ശക്തിപ്രാപിച്ചു. 'പെരുപ്പത്തിൽ ആകാശത്തിലെ നക്ഷത്രങ്ങളെപ്പോലെയും കടൽപ്പുറത്തെ എണ്ണിക്കൂടാത്ത മണൽപോലെയും, അവർക്കു സന്തതിപരമ്പരകൾ ഉൽഭൂതമായി. ഇതുപോലെ എത്രയെത്ര സംഭവങ്ങൾ പറയുവാനുണ്ട്.

നിരാശ: അതു പാപമാകുന്നു. ആചാര്യനായ അഹറോൻ ഊമനായി തീരുവാൻ തക്കവണ്ണം ദൈവത്തിന്റെ ശിക്ഷ തന്നിമിത്തം അവന്റെമേൽ നിപതിച്ചു. നിരാശ ദൈവത്തിന്റെ സർവ്വ സാദ്ധ്യതയെ ചോദ്യം ചെയ്യുന്നതിനാലത്രേ ശിക്ഷാർഹമായിത്തീരുന്നത് ദൈവത്തിന് അസാദ്ധ്യമായി യാതൊന്നുമില്ല. ഈ നിരാശ എത്രയെത്ര ആളുകളുടെ ജീവിതത്തെ നിഷ്ഫലമാക്കിത്തീർക്കുന്നു പാശ്ചാത്യരാജ്യങ്ങളിൽ ജീവിതനൈരാശ്യംമൂലം ആത്മഹത്യ ചെയ്യുന്നവരുടെ സംഖ്യ ദുർല്ലഭമല്ല. സാമ്പത്തികാധ:പതനം, പ്രേമനൈരാശ്യം, മാനഭംഗം എന്നിങ്ങനെ പല കാര്യങ്ങൾ മനുഷ്യനെ ചിന്താരഹിതനായി, ആത്മഹത്യ ചെയ്വാൻ പ്രേരിപ്പിക്കാറുണ്ട്.

മനുഷ്യന് അസാദ്ധ്യമായിത്തീരുന്ന ഘട്ടങ്ങൾ ദൈവത്തിനു സുസാദ്ധ്യവും നിഷ്പ്രയാസവുമാണ്. സഖറിയായിക്കും എലിശബേത്തിനും ഒരു മകനുണ്ടാകുമെന്നു ആരുതന്നെ വിചാരിച്ചിരിക്കണം. എങ്കിലും ലോകരക്ഷകന്റെ മുന്നോടിയായിത്തീർന്നിട്ട് ഇസ്രായേൽ മക്കളിൽ പലരേയും ദൈവമായ കർത്താവിങ്കലേക്കു തിരിച്ചുവരത്തക്കവണ്ണവും ഒരുക്കമുള്ള ഒരു ജനത്തെ കർത്താവിനുവേണ്ടി ഒരുക്കുവാൻ തക്കവണ്ണവും യോഹന്നാൻ സ്നാപകനെ അവർക്കു മകനായി കൊടുക്കുവാൻ ദൈവത്തിനു കഴിഞ്ഞു. വിശ്വാസികളുടെ പിതാവായ അബ്രഹാം ജാതികളുടെ പിതാവായിത്തീരുവാൻ തക്കവണ്ണം വാർദ്ധക്യത്തിൽ ഇസാക്കിനെ അവനു മകനായി യഹോവ കൊടുത്തു.

—o—

## പൗലോസ് മാർ ഗ്രീഗോറിയോസിനു മൂന്നു രാജ്യാന്തര ബഹുമതികൾ

കോട്ടയം: ലോകസമാധാനത്തിനും നീതിക്കും വിവിധ രാജ്യങ്ങളിലെ ജനങ്ങൾ തമ്മിലുള്ള ധാരണയ്ക്കുംവേണ്ടി അനുഷ്ഠിച്ച വിലപ്പെട്ട സേവനം മുൻനിർത്തി പ്രശസ്ത ദാർശനികനും ചിന്തകനുമായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിനു മൂന്നു രാജ്യാന്തര ബഹുമതികൾ ലഭിച്ചു.

അമേരിക്കൻ ബയോഗ്രഫിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൻെറ ഈ വർഷത്തെ 'മാൻ ഓഫ് ദ ഈയർ' ബഹുമതിയായ സ്വർണമെഡൽ, റഷ്യൻ ഗവൺമെൻറിൻെറ വിശിഷ്ട മെഡൽ, ക്യൂബ ഗവൺമെൻറിൻെറ സൗഹൃദമെഡൽ എന്നീ പുരസ്കാരങ്ങളാണു മെത്രാപ്പോലീത്തയ്ക്കു ലഭിച്ചത്.

വിവിധ രംഗങ്ങളിലെ പ്രവർത്തനങ്ങളെ മുൻനിർത്തി 'മെൻ ഓഫ് അച്ചീവ്മെൻറ്' 500 ലീഡേഴ്സ് ഓഫ് ഇൻഫ്ളുവൻസ്, ഹു ഈസ് ഹു അററ് ദ സമ്മിററ തുടങ്ങിയ വിഖ്യാതഗ്രന്ഥങ്ങളിൽ ഈ വർഷം മെത്രാപ്പോലീത്താ സ്ഥാനം പിടിച്ചു.

രണ്ടാം ലോകമഹായുദ്ധത്തിൽ ഫാസിസ്ററ് ശക്തികൾക്കുമേൽ നടത്തിയ ജയത്തിൻെറ അമ്പതാം വാർഷികം പ്രമാണിച്ച് റഷ്യൻ ഗവർമെൻറ് ഏർപ്പെടുത്തിയതാണ് റഷ്യൻ മെഡൽ.

ഇൻഡ്യയിലെയും റഷ്യയിലെയും ജനങ്ങൾ തമ്മിൽ സൗഹൃദവും ധാരണയും വളർത്തിയെടുക്കാൻ ഡോ. ഗ്രീഗോറിയോസ് നൽകിയ സംഭാവനയുടെ അംഗീകാരമായാണു ജൂബിലി മെഡൽ നൽകുന്നതെന്നു റഷ്യൻ അംബാസഡർ അനാറോലി ഡ്രൂക്കോവ് പ്രസ്താവിച്ചു.

ഇന്ത്യാ--ക്യൂബാ സൗഹൃദത്തിനു ഡോ. ഗ്രീഗോറിയോസ് നൽകിയ സേവനങ്ങൾക്കുള്ള അംഗീകാരമാണു ക്യൂബൻ സൗഹൃദമെഡലെന്ന് അംബാസഡർ ഒംഗാ കാമെറോ ട്രിയാസ് അറിയിച്ചു.

## ഭിലായിൽ സെമിനാരി

ഭിലായി ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ ക്ളാസുകൾ ആരംഭിച്ചു. സെമിനാരിയുടെ ഡീൻ ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനി സെമിനാരി ചാപ്പലിൽ വി. കുർബാന അർപ്പിച്ചു. ഫാ. എം.സി. ജോർജ്, ഫാ. ഏബ്രഹാം ഉമ്മൻ, ഫാ. ഏബ്രഹാം വർഗീസ് എന്നിവരാണ് അദ്ധ്യാപകർ. ഫാ. ഫിലിപ്പ് കുരുവിളയാണ് വാർഡൻ.

## 11th DEATH ANNIVERSARY
## 18-10-1995

### IN EVER LOVING MEMORY OF
### OUR BELOVED BRIJMON



***"Like an angel he lived in this world,***
***Loved by all those who knew him"***

**Mummy & Daddy**

Licence No. 475 11th April 1946 Registered No. KL KTM-38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

5-ാം ചരമ വാർഷികം

8-10-1995



റവ. ഫാ. എൻ.ജെ. ശാമുവേൽ

ഈട്ടിമൂട്ടിൽ, വകയാർ, കോന്നി.

"ആചാര്യേശാ മശിഹാ! കൂദാ....ശകളർപ്പിച്ചോ-
രീയാചാര്യന്നേകുക പുണ്യം... നാഥാ! സ്തോത്രം".

*Inserted by*

സന്തപ്ത കുടുംബാംഗങ്ങൾ

Printed and published by Rev. Fr. T.G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.